# അഭിനയാങ്കുരം



ഗോപിനാഥ്

# അഭിനയാങ്കുരം

പ്രസാധകൻ

ഗോപിനാഥ്

പാലസ് ഡാൻസർ, തിരുവനന്തപുരം.







ഒന്നാം പതിപ്പ് കാപ്പി 1000

വില രൂപാ 1




ശ്രീവിലാസ് പ്രസ്സ്, തിരുവനന്തപുരം.

---

# അഭിപ്രായങ്ങൾ.

---

സർദാർ, കെ. എം. പണിക്കർ അവർകൾ
ബിക്കാനീർ
12-8-1939.

ശ്രീ. ഗോപിനാഥ് അവർകൾക്ക്,
പാലസ്സ് ഡാൻസർ,
തിരുവനന്തപുരം.

കാവാലത്തു വന്നപ്പോൾ എന്നെ ഏല്പിച്ച "അഭിനയാങ്കുരം" ഇവിടെ വന്നശേഷമാണ് വായിക്കാൻ സാധിച്ചതു്. കലാവിദ്യകളിൽ നൃത്തശാസ്ത്രത്തിനുള്ള പ്രാഥമ്യം സർവ്വസമ്മതമാണല്ലോ.

വിജയക്കൊടി വിശ്വമംഗളാനാം
ത്രിദിവപ്പൊൽക്കുടതൻപളുങ്കുതണ്ട്.
അരുൾകെങ്ങളിലംബികാമണാളൻ
തിരുനട്ടത്തിലുയർത്ത ദണ്ഡപാദഃ.

എന്നാണല്ലോ നമ്മുടെ പൂർവ്വികന്മാർ തന്നെ പറഞ്ഞിട്ടുള്ളതു്. ആ സ്ഥിതിക്കു നൃത്തകലയേപ്പറ്റിയുള്ള പ്രാമാണികഗ്രന്ഥങ്ങൾ തർജ്ജിമചെയ്തു

മലയാളത്തിൽ പ്രസിദ്ധപ്പെടുത്താനുള്ള നിങ്ങളുടെ ഉദ്യമം സർവ്വഥാ അഭിനന്ദനീയംതന്നെ. വ്യാഖ്യാനം ലളിതമായിട്ടുണ്ട്. നൃത്തം പഠിക്കാനാഗ്രഹിക്കുന്നവർക്കും ഭരതനൃത്തത്തിൻെറ മർമ്മം അറിയണമെന്നാഗ്രഹിക്കുന്നവർക്കും നിങ്ങളുടെ പുസ്തകം വളരെ ഉപകരിക്കുമെന്നുള്ളതിന്ന സംശയമില്ല.

നിങ്ങളുടെ നൃത്യശിക്ഷാലയവും നൃത്യപ്രദർശനങ്ങളുംകൊണ്ടു് കേരളത്തിന്നുതന്നെ ഒരു പ്രശസ്തി സമ്പാദിച്ചിട്ടുണ്ടെന്നുള്ളതിന്ന സംശയമില്ല; അതുകൊണ്ടു്,

ത്വയി സ്ഥിതേ തിഷ്ഠതി നാട്യശാസ്ത്രം
സുകേരളീയം നനു ഗോപിനാഥ!

എന്നു മാത്രം പറഞ്ഞുകൊള്ളുന്നു.

കെ. എം. പണിക്കർ (ഒപ്പ്.)

---

മാന്യമിത്രമേ,

അഭിനയാങ്കുരം ഞാൻ സശ്രദ്ധം വായിക്കയും ആവർത്തിക്കയും ചെയ്തു. പ്രമാണഗ്രന്ഥങ്ങളുടെ പാഠശുദ്ധിയും, ലളിതവും ആകർഷകവുമായ അർത്ഥവിവരണവും ആദർശയോഗ്യമായിട്ടുണ്ടെന്നു് പറഞ്ഞേ മതിയാവൂ. കേരളീയനാട്യകലയെ അഖിലഭാരതീയകലയാക്കി പ്രദർശിപ്പിച്ചു് അതിനു ലോകപ്രശസ്തി വരുത്താൻ നിരന്തരമായി പരിശ്രമിക്കുന്ന താങ്കൾ വിശ്രമാവസരങ്ങളെ ഇത്തരം സൽപ്രവൃത്തികൾക്കായി ഉപയോഗപ്പെടുത്തുന്നതു് നമ്മുടെ ഭാഷയ്ക്കു് ഒരു ഭാഗ്യോദയംകൂടിയായിരിക്കും. മലയാളഭാഷ സാമാന്യമായിത്തന്നേ ശാസ്ത്രഗ്രന്ഥങ്ങളെസ്സംബന്ധിച്ചിടത്തോളവും ഇന്നും ദരിദ്രയാണു്. തന്നിമിത്തം ഭാഷാപ്രണയികളുടെ ഹൃദയം പരിതപിക്കുകയുമാണു്. നാട്യശാസ്ത്രത്തെപ്പററിയാണെങ്കിൽ പറയാനുമില്ല. നമ്മുടെ സ്വതന്ത്രമായ അഭിനയവിദ്യ സകലജഗന്മോഹനമാണെന്നു് ദ്വീപാന്തരങ്ങളിൽ പോലും സമ്മതമായിക്കഴിഞ്ഞിട്ടുണ്ടു്. എങ്കിലും അതിനെ ഗ്രന്ഥമുഖേന അഭ്യസിക്കത്തക്ക ഒരു നല്ല ശാസ്ത്രഗ്രന്ഥം നമുക്കി

നിയും സമ്പന്നമായിക്കഴിഞ്ഞിട്ടില്ല. ആ പോരായ്മയെ പരിഹരിക്കുവാൻ അങ്കുരരൂപേണ ആവിർഭവിച്ച ഈ ഗ്രന്ഥം അചിരേണ ബഹുഫലപൂർണ്ണമായി ഭവിക്കുന്നതിനു ഞാൻ ആശിക്കുന്നു; ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു. ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സിലെ കലാപ്രണയശാസ്ത്രത്തിന്റെ ഭാഷ്യകാരനെന്ന നിലയിൽ താങ്കളുടെ അക്ഷീണശ്രമങ്ങൾ അനവരതം അഭിവൃദ്ധങ്ങളായിക്കാണ്മാൻ എന്റെ മിഴികൾ നിർന്നിമേഷങ്ങളായിരിക്കുന്നു. ഞാൻ ഹൃദയംഗമമായി പ്രാർത്ഥിക്കുന്നു:—

ശ്രീവഞ്ചിരാജരാജേന്ദ്ര-
കരുണാമൃതശീതളഃ
ഗോപീനാഥ, ഭവാൻ ജീയാ-
ന്നടലോകശിഖാമണിഃ.

മൌലൌ മായൂരബർഹാഞ്ചിതമണിമകുടം
ഫാലപട്ടേ ത്രിപുണ്ഡ്രം
കണ്ഠേ മാലോത്തരീയാവമലകടിതടേ
പീതചേലാം ദധാനഃ

ആയോജ്യാസ്യേ സുവേണം മൃദുമൃദുമധുരൈർ-
ഗീതകൈർനത്തയംസ്ത്രീ-
വൃന്ദം വൃന്ദാവനേന്ദ്രഃ പ്രദിശതു ഭവതേ
ലാസ്യവീരസ്സുഖാനി.

എന്നു് താങ്കളുടെ മിത്രം,

Trivandrum.
23-1-115.

കെ. എസ്സ്. കൃഷ്ണവാദ്ധ്യാർ.
(Sanskrit Tutor to H. H. The Elaya Raja.)

ശ്രീ.

ഏ. ഡി. മൂന്നാം ശതാബ്ദത്തിൽ രചിക്കപ്പെട്ട ശ്രീഭരതന്റെ നാട്യശാസ്ത്രത്തിൽ ക്രോഡീകരിക്കപ്പെട്ട ഭാരതീയ നൃത്ത്യകല അടുത്തകാലംവരെ ഹിന്ദുക്ഷേത്രങ്ങളിലെ ഉത്സവങ്ങളുടേയും അടിയന്തിരങ്ങളുടേയും ഒരു പ്രധാന ഭാഗമായി നിലനിന്നു പോന്നു. ദേവദാസികളുടെ കലാപ്രണയത്താൽ ആദരിക്കപ്പെട്ടും ചിരാഭ്യാസത്താൽ പോഷിപ്പിക്കപ്പെട്ടും കലാരസികന്മാരുടെ പ്രോത്സാഹനത്താൽ മാമൂൽ പ്രകാരം വളൎന്നുവന്ന ആ കലയെ ഇടക്കാലത്തു് ആധുനിക സന്മാൎഗ്ഗപ്രചാരകന്മാർ നിയമനിൎമ്മാണത്താൽ അമ്പലങ്ങളിൽ നിന്നും ഒരു തെരുവീഥിയിലേയ്ക്കു് ആട്ടി നിൎദ്ദയം ചവുട്ടിയിറക്കി. എന്നാലും അതു കേവലം ദോഷകരമായി എന്നു വിചാരിക്കേണ്ടതില്ല. അമ്പലങ്ങളുടെ ഇരുണ്ടിരുണ്ട മൂലയിൽ കിടന്നു പൂപ്പൽ പിടിച്ച ആ പുരാതന കലയിന്മേൽ

കുറച്ചു വെളിച്ചവും കാററും തട്ടുന്നതു് ആവശ്യം തന്നെയാണു്. അതു ദേവാലയങ്ങളുടെ സ്വകാര്യസ്വത്തായിരിക്കാതെ മനുഷ്യസമുദായത്തിന്റെ സ്വത്തായിത്തന്നെ ഇരിക്കേണ്ടതുമാണു്.

എന്നാൽ ഇന്നത്തെ നർത്തകന്മാർ ഈ പഴയ നൃത്തതത്വങ്ങളെ അവ മാമൂലുകളാണെന്നുള്ള കാരണവും പറഞ്ഞു ത്യാജ്യകോടിയിൽ തള്ളിക്കളയുന്നു. ഈ മഹനീയ കലാവിശേഷം നമ്മുടെ ഭാരതത്തിൽ അഭിവൃദ്ധിപരമായ ഒരു ജീവിതം നയിച്ചതാണെന്നോ നാട്യത്തിന്റേയും നൃത്തനൃത്ത്യാദികളുടേയും സമ്പന്നവും പരിഷ്കൃതവുമായ ഒരു ആംഗ്യഭാഷയുടെ കലവറയാണെന്നോ ഉള്ള വസ്തുത അവർ മറന്നേകളയുന്നു. മാമൂലുകൾ ഒരു കലാപ്രദർശകനു കലാപരമായ സൃഷ്ടിയുടെ അടിസ്ഥാനമെന്ന നിലയിൽ ഉപകരിക്കാതിരിക്കുകയില്ല; എന്നുമാത്രമല്ല അവ അപരിഹാര്യങ്ങളുമാണു്. നാളത്തെ കലയെ ഇന്നത്തെ കലയുടെ സുസ്ഥിരമായ അസ്ഥിവാരത്തിന്മേൽ മാത്രമേ കെട്ടി ഉയർത്തുവാൻ സാധി

ക്കുകയുള്ളൂ. ആ സുസമൎത്ഥമായ ഭാരതീയ നടനം ശാസ്ത്രീയമായവിധം അതിന്റെ സൎവ്വ സൌന്ദൎയ്യത്തേയും വെളിപ്പെടുത്തുന്നതു കഥകളി, ഓട്ടൻ തുള്ളൽ, ദാസിയാട്ടം, കത്തിവാഡി നൃത്തം, കണ്ണാടക്ക് കഥകളി മുതലായവയിലാകുന്നു. ഇവ തന്നെ അല്പാല്പം രൂപഭേദത്തോടെ സയാം, കാംബോഡിയാ, ജാവാ, ബാലി എന്നീ ദിക്കുകളിൽ പാശ്ചാത്യരെപ്പോലും അത്ഭുതപരതന്ത്രരാക്കുകയും അതിന്റെ സൌന്ദൎയ്യത്തിൽ വ്യാമോഹിപ്പിക്കുകയും ചെയ്തുപോരുന്നു. ഈ സാങ്കേതികനൃത്താദികൾ തമ്മിൽ പല ഭാഗങ്ങളിലും സാമ്യത വഹിക്കുന്നുണ്ട്. ആംഗ്യം, ചുവട്, ഭാവം എന്നിവയിലെല്ലാം കാണുന്ന സാൎവ്വത്രികമായ സാമ്യം അവ ആ ഒരേ ഒരു വൃക്ഷത്തിന്റെ (ഭാരതീയ നടനത്തിന്റെ) തൈകൾ അവിടവിടെ മാററി നട്ടുപിടിപ്പിച്ച് ഉണ്ടായവയാണെന്ന് ആൎക്കും എളുപ്പത്തിൽ മനസ്സിലാക്കിക്കൊടുക്കുന്നു. സന്ദൎശകരുടെ രുചിക്കും കലാകാരന്മാരുടെ സംസ്കാരത്തിനും ദേശവ്യത്യാസമനുസരിച്ചും അവ വ്യത്യസ്തമായി വളൎന്നുവരുന്നു എന്നുള്ളതേയുള്ളൂ.

ചിത്രമെഴുത്ത്, കൊത്തുപണി എന്നിവപോലെ നൃത്തവും ഒരു മൂകകലയാണെന്ന ചിലർ അഭിപ്രായപ്പെട്ടേയ്ക്കാം. എന്നാൽ അവ മൂകകലയാണല്ലോ എന്നുള്ളതിനാലാണ് അവയുടെ മാഹാത്മ്യം പരിലസിക്കുന്നതു്. പ്രഭാതത്തിൽ വിരിഞ്ഞു് ഇളംകാററു തട്ടിയാടുന്ന പനിനീർപ്പൂവു നമ്മോടു് ഒരക്ഷരവും സംസാരിക്കുന്നില്ല. എങ്കിലും അതിൻെറ മൃദുല കോമളങ്ങളായ ഇതളുകളുടെ ചലനങ്ങളും പരമാനന്ദപ്രദമായ പരിമളവും നമ്മെ ആഹ്ലാദിപ്പിക്കുന്നു. എന്നപോലെ നൃത്ത്യകലയും നിശ്ശബ്ദമായി നമ്മെ ആഹ്ലാദിപ്പിക്കുന്നു. വാസ്തവത്തിൽ ചില സ്ഥലത്തു നമ്മുടെ ആശയങ്ങളെ പ്രകാശിപ്പിക്കാൻ ആംഗ്യത്തിനുള്ള ശക്തി ഭാഷയ്ക്കില്ലെന്നുതന്നെ പറയാം. ശരീരത്തിൻെറ ഏതെങ്കിലും പ്രധാന അവയവത്തിൻെറ ചെറുതായ ഒരു ചലനം കൊണ്ടു വെളിപ്പെടുത്തുന്ന ആശയത്തെ വിവരിപ്പാൻ ചിലപ്പോൾ രണ്ടോ നാലോ വാക്കുകൾ കൊണ്ടും സാധിച്ചില്ലെന്നു വരാം. ഇതിന്നുള്ള കാരണം അംഗചേഷ്ട

ളുടെ ശക്തിയാണ്. മനുഷ്യന്റെ വിചാരങ്ങ ളോടും വികാരങ്ങളോടും അംഗചേഷ്ടകൾക്കുള്ള ബന്ധം ഏററവും അടുത്തതും സ്വാഭാവികവുമാണ്. ഈ വക ആംഗികചലനങ്ങളെ ക്രമപ്പെടുത്തി അതാതാശയങ്ങളെ സ്പഷ്ടതയോടും ഭംഗിയോടും ശക്തിയോടും കൂടി കാണിക്കുകയാണു നൃത്യകല ചെയ്യുന്നതു്.

നാട്യശാസ്ത്രം, അഭിനയദർപ്പണം മുതലായ ഗ്രന്ഥങ്ങളിൽ വിവരിച്ചിരിക്കുന്ന പ്രകാരം മനുഷ്യാ വയവങ്ങളെ അംഗം, പ്രത്യംഗം, ഉപാംഗം എന്നു മൂന്നായി വിഭജിക്കാം. അവയ്ക്കോരോന്നിനുമുള്ള വ്യാപാരങ്ങളും പ്രയോഗവിധങ്ങളും മാത്രം തെര ഞ്ഞെടുത്തു കലാകാരന്മാരുടെ ആവശ്യത്തിനും കലാപ്രണയികളുടെ അറിവിലേയ്ക്കുംവേണ്ടി "അഭി നയാങ്കുരം" എന്ന പേരിൽ ഈ ചെറുഗ്രന്ഥം പുസ്ത കരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയാൽ കൊള്ളാമെ ന്നുള്ള ആഗ്രഹമാണു പ്രസ്തുത വിഷയത്തിലേയ്ക്കു് എന്നെ പ്രേരിപ്പിച്ചതു്. സാഹിത്യവേദികളായ

പണ്ഡിതവര്യന്മാരുടെ ദൃഷ്ടിയിൽ ഈ പുസ്തകത്തിന്നു വലിയ മെച്ചം കിട്ടിയില്ലെങ്കിലും നടനകലാകാരന്മാർക്കും കൊത്തുപണിക്കാർക്കും ചിത്രമെഴുത്തുകാർക്കും ഇതു വളരെ ഉപകാരപ്രദമാണെന്നുള്ള പൂർണ്ണവിശ്വാസത്തോടും ശ്രീചിത്രോദയനർത്തനകലാലയത്തിലെ ആവശ്യമനുസരിച്ചും ഞാനിതാ 'അഭിനയാങ്കുരം' ഒന്നാംഭാഗം സജ്ജനസമക്ഷം സവിനയം സമർപ്പിച്ചു കൊള്ളുന്നു.

ഭരതകുലഭാഗ്യകലികേ
ഭാവരസാനന്ദപരിണതാകാരേ
ജഗദൈകമോഹനകലേ
ജയജയ രംഗാധിദേവതേ,ദേവി!

ഗോപിനാഥ്,
പാലസ് ഡാൻസർ.

തിരുവനന്തപുരം,
15-11-1114.

# അഭിനയാങ്കുരം

(ഒന്നാം ഭാഗം)

ആംഗികം ഭുവനം യസ്യ
വാചികം സൎവ്വവാങ്മയം
ആഹാര്യം ചന്ദ്രതാരാദി
തം നമഃ സാത്വികം ശിവം.

യാതൊരാൾക്ക ലോകമൊക്കെ ആംഗികാഭിനയവും ശബ്ദപ്രപഞ്ചം മുഴുവൻ വാചികാഭിനയവും ചന്ദ്രനക്ഷത്രാദികൾ ആഹാര്യാഭിനയവുമാണോ ആ സാത്വികസ്വരൂപനായ ശിവനെ ഞാൻ നമസ്കരിക്കുന്നു.

## നടനത്തിന്റെ ഉത്ഭവം.

ഋഗ്യജുഃ സാമവേദേഭ്യോ
വേദാച്ചാഥൎവ്വണക്രമാൽ

പാഠ്യഞ്ചാഭിനയംഗീതം
രസാൻ സംഗൃഹ്യ പത്മജഃ
വ്യരീരചച്ഛാസ്ത്രമിദം
ധർമ്മകാമാർത്ഥമോക്ഷദം.

ഋക്, യജുസ്സ്, സാമം, അഥർവം എന്നീ വേദങ്ങളിൽ നിന്നു ക്രമേണ പാഠ്യം, അഭിനയം, ഗീതം, രസങ്ങൾ എന്നിവയെ സ്വീകരിച്ചു ബ്രഹ്മാവു ധർമ്മകാമാർത്ഥമോക്ഷപ്രദമായ ഈ ശാസ്ത്രത്തെ വിരചിച്ചു.

---

## നടനകലയുടെ ലോകപ്രചാരണം.

നാട്യവേദം ദദൌ പൂർവ്വം
ഭരതായ ചതുർമ്മുഖഃ
തതശ്ച ഭരതസ്സാർത്ഥം
ഗന്ധർവ്വാപ്സരസാം ഗണൈഃ
നാട്യം നൃത്തം തഥാ നൃത്ത്യ-
മഗ്രേ ശംഭോഃ പ്രയുക്തവാൻ

തണ്ഡുനാ സ്വഗണാഗ്രണ്യാ
ഭരതായ ന്യദീദിശൽ
ലാസ്യമസ്യാഗ്രതഃ പ്രീത്യാ
പാർവ്വത്യാ സമദീദിശൽ
ബുദ്ധ്വാഥ താണ്ഡവം തണ്ഡോ-
മ്മർത്ത്യേഭ്യോ മുനയോ വദൻ
പാർവ്വതീ ത്വനുശാസ്തിസ്മ
ലാസ്യം ബാണാത്മജാമുഷാം
തയാ ദ്വാരവതീ ഗോപ്യ-
സ്താഭിഃ സൌരാഷ്ട്രയോഷിതഃ
താഭിസ്തുതത്തദ്ദേശീയാ-
സ്തുദശിഷ്യന്ത യോഷിതഃ
ഏവം പരമ്പരാപ്രാപ്തം
ഏതൽ ലോകേ പ്രതിഷ്ഠിതം.

ആദ്യം ബ്രഹ്മാവു നാട്യവേദം ഭരതമുനിക്കു നല്കി. അതിനുശേഷം ഭരതൻ ഗന്ധർവ്വന്മാരോടും അപ്സ രസ്സുകളോടും കൂടി പരമേശ്വരൻെറ മുൻപിൽവച്ചു നാട്യത്തേയും നൃത്യത്തേയും നൃത്തത്തേയും പ്രയോ

ഗിച്ചു. അനന്തരം പരമേശ്വരൻ താൻ പ്രയോഗിച്ച ഉദ്ധതമായ പ്രയോഗത്തെ ഓൎത്തു തന്റെ ഗണശ്രേഷ്ഠനായ തണ്ഡുവിനെക്കൊണ്ട് അതു ഭരതമുനിക്ക് ഉപദേശിപ്പിച്ചു; പാർവ്വതിയെക്കൊണ്ടു ലാസ്യവും ഉപദേശിപ്പിച്ചു കൊടുത്തു. മുനികൾ തണ്ഡുവിൽ നിന്നു താണ്ഡവം പഠിച്ച് മനുഷ്യൎക്കുപദേശിക്കയും പാൎവ്വതിയാകട്ടെ ബാണന്റെ മകളായ ഉഷയെ പഠിപ്പിക്കുകയും ചെയ്തു. ഉഷ ദ്വാരകയിലെ ഗോപിമാരേയും അവർ സൌരാഷ്ട്രസ്ത്രീകളേയും അവർ അതാതു നാട്ടുകാരായ മററു സ്ത്രീകളേയും പഠിപ്പിച്ചു. ഇപ്രകാരം പരമ്പരയാവന്നിട്ടാണ് ഈ കലാവിശേഷം ലോകത്തിൽ വ്യാപിച്ചിട്ടുള്ളതു്.

---

## നടനംകൊണ്ടുള്ള ഗുണങ്ങൾ.

കീൎത്തിപ്രാഗത്ഭ്യസൌഭാഗ്യ

വൈദഗ്ദ്ധ്യാനാം പ്രവൎദ്ധനം

ഔദാര്യസ്ഥൈര്യധൈര്യാണാം
വിലാസസ്യ ച കാരണം
ദുഃഖാർത്തിശോകനിർവേദ
ഖേദവിച്ഛേദകാരണം
അപി ബ്രഹ്മപരാനന്ദാ
ദിദമഭ്യധികം മതം
ജഹാര നാരദാദീനാം
ചിത്താനി കഥമന്യഥാ.

ഈ നാട്യം കീർത്തി, പ്രൌഢത, സൌഭാഗ്യം, വിദഗ്ധത എന്നിവയെ വർദ്ധിപ്പിക്കും; ഔദാര്യം, സ്ഥിരത വിലാസം എന്നിവയ്ക്കു കാരണമാണ്. ദുഃഖം,ആർത്തി, ശോകം, വെറുപ്പ് (നിർവേദം) എന്നിവയെ നശിപ്പിക്കും. ഇതു ബ്രഹ്മാനന്ദത്തേക്കാൾ കവിഞ്ഞതാണെന്നാണു വയ്പ്; അല്ലാതെ എങ്ങനെയാണു ഇതു നാരദാദിമുനികളുടെ പോലും മനസ്സിനെ ആകർഷിച്ചത്?

# അഭിനയവിഭാഗങ്ങൾ.

ആംഗികോ വാചികസ്തഥാ
ദാഹാര്യഃ സാത്വികോപരഃ
ചതുർത്ഥാഭിനയസ്ത്വത്ര
ആംഗികോംഗൈർന്നിദർശിതഃ
വാചാവിരചിതഃ കാവ്യ-
നാടകാദിഷു വാചികഃ
ആഹാര്യോഹാരകേയൂര
വേഷാദിഭിരലംകൃതിഃ
സാത്വികഃ സാത്വികൈർഭാവൈർ
ഭാവജ്ഞേന വിഭാവിതഃ
ഏതച്ചതുർവിധോപേതം
നടനംത്രിവിധംസ്മൃതം
നാട്യം നൃത്യം നൃത്തമിതി
മുനിഭിർഭരതാദിഭിഃ.

ആംഗികം, വാചികം, ആഹാര്യം, സാത്വികം എന്നു നാലുവിധമാണ് അഭിനയം.

അംഗങ്ങളെക്കൊണ്ടു കാട്ടുന്ന ചേഷ്ടകളാണ് ആംഗികാഭിനയം.

കാവ്യനാടകാദികളിലെ വാക്കുകളുപയോഗിച്ചിട്ടുള്ളതാണു വാചികം.

ഹാരം, കേയൂരം മുതലായവ കൊണ്ടുണ്ടാക്കുന്ന വേഷാലങ്കാരമാണ് ആഹാര്യം.



മാനസികഭാവങ്ങളെക്കൊണ്ടു ഭാവജ്ഞന്മാർ വെളിപ്പെടുത്തുന്നതാണു സാത്വികം.

ഈ നാലുവിധം അഭിനയത്തോടുകൂടിയ നടനം നാട്യം, നൃത്യം, നൃത്തമെന്നു മൂന്നുതരത്തിലുണ്ടെന്നാണു ഭരതമുനികളുടെ അഭിപ്രായം.

നാട്യം തന്നാടകഞ്ചൈവ
പൂജ്യം പൂർവ്വകഥായുതം
ഭാവാഭിനയഹീനന്തു
നൃത്തമിത്യഭിധീയതേ.

രസഭാവവ്യഞ്ജനാദി
യുക്തംനൃത്യമിതീര്യതേ.

നാട്യമെന്നും നാടകമെന്നും പറയുന്നതു പുരാണകഥയോടു കൂടിയ പൂജനീയമായ പ്രയോഗമാണ്. ഭാവാഭിനയമില്ലാത്തതാണു നൃത്തം.

രസഭാവവും മററുമുള്ളതാണു നൃത്യം.



ഇപ്രകാരം ഭാരതീയനടനകലയെ നാട്യം, നൃത്തം, നൃത്യം എന്നു മൂന്നായിതരംതിരിച്ചിരിക്കുന്നതിൽ നൃത്യത്തിന് ആവശ്യമായ ഭാഗങ്ങളെ മാത്രമേ ഇതിൽ എടുത്തു വിവരിക്കുന്നുള്ളു.

---

## പൂർവരംഗം.

വിഘ്നാനാം നാശനം കർത്തും
ഭൂതാനാം രക്ഷണായ ച
ദേവാനാം തുഷ്ടയേചാപി
പ്രേക്ഷകാണാം വിഭൂതയെ

ശ്രേയസേ നായകസ്യാത്ര
പാത്രസംരക്ഷണായ ച
ആചാര്യശിക്ഷാസിദ്ധ്യർത്ഥം
പുഷ്പാഞ്ജലിമുപാരഭേൽ.

വിഘ്നങ്ങളെ നശിപ്പിക്കുവാനും ഭൂതങ്ങളെരക്ഷിപ്പാനും ദേവന്മാർ പ്രസാദിപ്പാനും നായകൻെറ ശ്രേയസ്സിനും കഥാപാത്രത്തിൻെറ രക്ഷയ്ക്കും ഗുരൂപദേശം ഫലപ്പെടുവാനുമായി നൃത്ത്യം തുടങ്ങുന്നതിനുമുൻപു പുഷ്പാഞ്ജലി ചെയ്യണം.

ഏവം കൃത്വാ പൂർവ്വരംഗം
നൃത്ത്യം കാര്യം തതഃപരം
നൃത്ത്യം ഗീതാഭിനയന
ഭാവതാളയുതം ഭവേൽ.

ഇപ്രകാരം പൂർവരംഗം ചെയ്തുകഴിഞ്ഞു പിന്നീടു നൃത്ത്യം തുടങ്ങണം. ഗീതം, ഭാവം, താളം എന്നിവയോടു ചേർന്നിരിക്കണം നൃത്ത്യം.

നൃത്ത്യത്തിന് അനുസരിക്കേണ്ടതായ സാമാന്യ നിയമങ്ങൾ:—

ആസ്യേനാലംബയേൽ ഗീതം
ഹസ്തേനാൎത്ഥം പ്രദൎശയേൽ
ചക്ഷുൎഭ്യാം ദൎശയേൽഭാവം
പാദാഭ്യാം താളമാദിശേൽ.

യതോ ഹസ്തസ്തതോ ദൃഷ്ടി
ൎയ്യതോ ദൃഷ്ടിസ്തതോ മനഃ
യതോ മനസ്തതോ ഭാവോ
യതോ ഭാവസ്തതോ രസഃ.

മുഖംകൊണ്ടു ഗീതം ചൊല്ലണം; കൈകളെ കൊണ്ട് അൎത്ഥം കാണിക്കണം; കണ്ണുകളെക്കൊണ്ടു ഭാവം വെളിപ്പെടുത്തണം; കാലുകളെക്കൊണ്ടു താളം വരുത്തണം.

കയ്യ് എവിടെയോ അവിടെ കണ്ണും, കണ്ണെവിടെയോ അവിടെ മനസ്സും, മനസ്സെവിടെയോ

അവിടെ ഭാവവും, ഭാവം എവിടെയോ അവിടെ രസവും വരുത്തേണ്ടതാണ്.

---

## ആംഗികാഭിനയം.

അംഗം, പ്രത്യംഗം, ഉപാംഗം എന്നീ മൂന്നെണ്ണംകൊണ്ടു വരുത്തേണ്ടതാണ് ആംഗികാഭിനയം.

അംഗാന്യത്ര ശിരോ ഹസ്തൌ
വക്ഷഃ പാർശ്വൌ കടീതടൌ
പാദാവിതി ഷഡുക്താനി
ഗ്രീവാമപ്യപരേ ജഗുഃ.

അതിൽ അംഗങ്ങൾ:—ശിരസ്സ്, കൈപ്പടങ്ങൾ, മാറ്, പാർശ്വം, അരക്കെട്ട്, കാലുകൾ എന്നീ ആറെണ്ണമാകുന്നു.

പ്രത്യംഗാന്യഥ ച സ്കന്ധൌ
ബാഹൂ പൃഷ്ഠം തഥോദരം

ഊരൂ ജംഘേ ഷഡിത്യാഹു-
രപരേ മണിബന്ധകൌ
ജാനുനീ കൂർപ്പരാവേതൽ-
ത്രയമപ്യധികം ജഗുഃ
ഗ്രീവാ സ്യാദപ്യുപാംഗന്തു
സ്കന്ധഎവ ജഗുർബ്ബുധാഃ.

പ്രത്യംഗങ്ങൾ:—ചുമലുകൾ, കൈകൾ, പുറം വയർ, തുടകൾ, കണങ്കാലുകൾ എന്നീ ആറെണ്ണമാണ്. മററു ചിലർ മണിബന്ധങ്ങൾ, കാൽമുട്ടുകൾ, കൈമുട്ടുകൾ എന്നു മൂന്നെണ്ണം കൂടി ഉണ്ടെന്നു പറയുന്നു. കഴുത്തുമുണ്ടാവാം. ഉപാംഗമാകട്ടെ തോളിനു മേല്പോട്ടു മാത്രമാണെന്നാണു വിദ്വന്മതം.

ദൃഷ്ടിഭ്രൂപുടതാരാശ്ച
കപോലൌ നാസികാ ഹനു
അധരോ ദശനാ ജിഹ്വാ
ചിബുകം വദനം തഥാ
ഉപാംഗാനി ദ്വാദശൈവ
ശിരസ്യംഗാന്തരേഷു ച

ഉപാംഗങ്ങൾ:—കണ്ണ്, പുരികം, കൺപോള, കൃഷ്ണമണി, കവിൾ, മൂക്ക്, താടിയെല്ലുകൾ, കീഴ്ചുണ്ട്, പല്ലുകൾ, നാവ്, താടി, വായ് എന്നീ പന്ത്രണ്ടെണ്ണമാകുന്നു.

ഇവയിൽ നൃത്ത്യത്തിനുപയോഗമുള്ളവയുടെ ലക്ഷണം മാത്രം ചുവടേ ചേർക്കുന്നു. അംഗങ്ങളുടെ ചലനങ്ങൾകൊണ്ടുതന്നേ പ്രത്യംഗങ്ങൾക്കും ചലനമുണ്ടാകും.




## ശിരസ്സ്.

സമമുദ്വാഹിതമധോ-
മുഖമാലോളിതം ധുതം
കമ്പിതഞ്ച പരാവൃത്ത-
മുൽക്ഷിപ്തം പരിവാഹിതം
നവധാ കഥിതം ശീഷം
നാട്യശാസ്ത്രവിശാരദൈഃ.

സമം, ഉദ്വാഹിതം, അധോമുഖം, ആലോളിതം, ധുതം, കമ്പിതം, പരാവൃത്തം, ഉൽക്ഷിപ്തം, പരിവാഹിതം എന്ന് ഒൻപതു വിധമാണു ശിരസ്സുകൾ.

നിശ്ചലം സമമാഖ്യാതം
യന്നാത്യുന്നതിവർജ്ജിതം
നൃത്യാരംഭേ ജപാദൌ ച
ഗർവ്വപ്രണയകോപയോഃ
സ്തംഭനേ നിഷ്ക്രിയത്വേ ച
സമം ശീർഷമുദാഹൃതം.

അനക്കാതേയും കുനിക്കാതേയും ഉയർത്താതേയും നിർത്തുന്നതാണു സമശിരസ്സ്. നൃത്തം തുടങ്ങുമ്പോഴും ജപത്തിലും ഗർവ്വത്തിലും പ്രണയകോപത്തിലും സ്തംഭത്തിലും ഒന്നും ചെയ്യാതിരിക്കുമ്പോഴുമാണു് അതുപയോഗിക്കേണ്ടതു്.

ഉദ്വാഹിതശിരോ ജ്ഞേയ-
മൂർദ്ധ്വഭാഗോന്നതാനനം

ധ്വജേ ചന്ദ്രേ ച ഗഗനേ
പർവ്വതേ വ്യോമഗാമിഷു
തുംഗവസ്തുനി സംയോജ്യ-
മുദ്വാഹിതശിരോ ബുധൈഃ.

മുഖം മേൽപ്പോട്ടുയർത്തുന്നതാണ് ഉദ്വാഹിതശിരസ്സ്.

കൊടിമരം, ചന്ദ്രൻ, ആകാശം, പർവ്വതം, ആകാശചാരികൾ, ഉയർന്ന വസ്തുക്കൾ എന്നിവയിലാണ് അതുപയോഗിക്കേണ്ടത്.

അധസ്താന്നമിതം വക്ത്ര-
മധോമുഖമിതീരിതം
ലജ്ജാഖേദപ്രണാമേഷു
ദുശ്ചിന്താമൂർച്ഛയോസ്തഥാ
അധസ്ഥിതാർത്ഥനിർദ്ദേശേ
യുജ്യതേംബുനിമജ്ജനേ

മുഖം കീഴ്പ്പോട്ടു കുനിക്കുന്നതാണ് അധോമുഖശിരസ്സ്.

ലജ്ജ, വിഷാദം, നമസ്കാരം, ദൃഷ്ടിചാരം, മൂർച്ഛ, താഴെ കിടക്കുന്ന പദാർത്ഥം കാണുക എന്നിവയിലാണ് അതു പ്രയോഗിക്കേണ്ടതു്.

മണ്ഡലാകാരമുൽഭ്രാന്ത-
മാലോളിതശിരോ ഭവേൽ
നിദ്രോദ്വേഗഗ്രഹാവേശ
മദമൂർച്ഛാസു തൻമതം
ഭ്രമണേ വികടോദ്ദാമ
ഹാസ്യേ ചാലോളിതം ശിരഃ.

വൃത്താകൃതിയിൽ ശിരസ്സിനെ ചുഴററുന്നതാണ് ആലോളിതശിരസ്സ്.

---

ഉറക്കംവരൽ, വികാരാവേശം, ഭൂതബാധ, മദം, മൂർച്ഛ, തല ചുററൽ, ലഹളയായ പൊട്ടിച്ചിരി എന്നിവയിലാണ് അതുപയോഗിക്കേണ്ടതു്.

വാമദക്ഷിണഭാഗേഷു
ചലിതം തദ്ധുതം ശിരഃ

നാസ്തീതി വചനേ ഭൂയഃ
പാർശ്വദേശാവലോകനേ
ജനാശ്വാസേ വിസ്മയേ ച
വിഷാദേഽനീപ്സിതേ തഥാ
ശീതാർത്തേ ജ്വരിതേ ഭീതേ
സദ്യഃ പീതാസവേ തഥാ
യുദ്ധേ യത്നേ നിഷേധാദാ-
വമർഷേ സ്വാംഗവീക്ഷണേ
പാർശ്വാഹ്വാനേ ച തസ്യോക്തഃ
പ്രയോഗോ ഭരതാദിഭിഃ.

ഇടത്തുഭാഗത്തേയ്ക്കും വലത്തുഭാഗത്തേയ്ക്കും തിരിക്കുന്നതാണു ധുതശിരസ്സ്.

ഇല്ലെന്നു പറയുക, വീണ്ടും രണ്ടു ഭാഗത്തേയ്ക്കും നോക്കുക, ജനങ്ങളെ അനുനയിക്കുക, വിസ്മയം, വിഷാദം, ഇഷ്ടമില്ലാത്ത കാര്യം സൂചിപ്പിക്കുക, തണുപ്പുകൊണ്ടു വലയുക, പനി, ഭയം, മദ്യപാനം ചെയ്തു ഉടൻ, യുദ്ധം, പ്രയത്നം, അരുതെന്നു പറയുക

അമർഷം (കോപം) തന്റെ അവയവങ്ങൾ നോക്കുക, ഒരു ഭാഗത്തുനിന്നു വിളിക്കുക എന്നീ സന്ദർഭങ്ങളിലാണ് ഇതു പ്രയോഗിക്കേണ്ടതു്.

ഊർദ്ധ്വാധോഭാഗചലിതം
തച്ഛിരഃ കമ്പിതം ഭവേൽ
രോഷേ തിഷ്ഠേതി വചനേ
പ്രശ്നേ സംജ്ഞോപഹൂതയോഃ
ആവാഹനേ തർജ്ജനേ ച
കമ്പിതം വിനിയുജ്യതേ.

മേൽപ്പോട്ടും കീഴ്പ്പോട്ടും ഇളക്കുന്നതാണു കമ്പിതശിരസ്സ്.

---

കോപത്തോടുകൂടി 'നില്ക്കു്' എന്നു പറയുമ്പോഴും അടുത്തേയ്ക്കു വിളിയ്ക്കുമ്പോഴും ആവാഹനത്തിലും കാട്ടിത്തരാമെന്നതിലുമാണു് ഇതുപയോഗിക്കേണ്ടതു്.

പരാങ്മുഖീകൃതം ശീർഷം
പരാവൃത്തമിതീരിതം

തൽക്കാര്യ്യം കോപലജ്ജാദി-
കൃതേ വക്ത്രാപസാരണേ
അനാദരേ കഥേ തൂന്ന്യാം
പരാവൃത്തശിരോഭവേൽ.

മുഖത്തെ പിറകോട്ടു തിരിക്കുന്നതാണു <u>പരാവൃത്തശിരസ്സ്.</u>



കോപംകൊണ്ടോ ലജ്ജകൊണ്ടോ മുഖം തിരിക്കുമ്പോഴും, അനാദരത്തിലും, തലമുടിയോ ആവനാഴിയോ നോക്കുമ്പോഴുമാണു് അതുപയോഗിക്കേണ്ടതു്.

പാർശ്വോർദ്ധ്വഭാഗചലിത-
മുൽക്ഷിപ്തം കഥ്യതേ ശിരഃ
ഗൃഹാണ ഗച്ഛേത്യാദ്യർത്ഥ-
സൂചനേ പരിപോഷണേ
അംഗീകാരേ പ്രയോക്തവ്യ-
മുൽക്ഷിപ്തം നാമ ശീർഷകം.

ഒരു വശത്തുനിന്നു മുകളിലേയ്ക്കു് ഇളക്കുന്നതാണു് <u>ഉൽക്ഷിപ്തശിരസ്സ്.</u>

എടുക്കുക, പോകുക എന്നു സൂചിപ്പിക്കുമ്പോഴും വളച്ചയിലും അംഗീകാരത്തിലുമാണ് ഇതുപയോഗിക്കേണ്ടതു്.

പാർശ്വയോശ്ചാമരമിവ
തതംചേൽ പരിവാഹിതം
മോഹേ ച വിരഹേ സ്തോത്രേ
സന്തോഷേ ചാനുമോദനേ
വിചാരേ ച പ്രയോക്തവ്യാ
പരിവാഹിതശീർഷകം.

രണ്ടുവശത്തേയ്ക്കും വെൺചാമരമെന്നപോലെ തലയാട്ടുന്നതാണ പരിവാഹിതശിരസ്സ്. മോഹാലസ്യം, വിരഹം, സ്തോത്രം, സന്തോഷം, അനുമോദനം, വിചാരം എന്നിവയിൽ ഇതു പ്രയോഗിക്കണം.

## ദൃഷ്ടിവ്യാപാരങ്ങൾ.

ഭ്രമണം വലനം പാത-
ശ്ചലനം സംപ്രവേശനം
നിവൎത്തനം സമുദ്വൃത്തം
നിഷ്ക്രാമം പ്രാകൃതം തഥാ.

ഭ്രമണം, വലനം, പതനം, ചലനം, സംപ്രവേശനം, നിവൎത്തനം, സമുദ്വൃത്തം, നിഷ്ക്രാമം, പ്രാകൃതം എന്നിങ്ങനെ ഒൻപതു വിധമാകുന്നു കൃഷ്ണമണികളുടെ വ്യാപാരങ്ങൾ.

ലക്ഷണങ്ങൾ:—

പുടാന്തൎമ്മണ്ഡലാവൃത്തി-
സ്താരയോർഭ്രമണം സ്മൃതം
വലനം ഗമനം ത്ര്യസ്രം
പാതനം സ്രസ്തതാ തഥാ
ചലനം കമ്പനം ജ്ഞേയം
പ്രവേശാന്തഃ പ്രവേശനം

നിവര്‍ത്തനം കടാക്ഷസ്യ
സമുദ്വൃത്തം സമുന്നതിഃ
നിഷ്ക്രാമോ നിര്‍ഗ്ഗമഃ പ്രോക്തഃ
പ്രാകൃതാ തു സ്വഭാവജഃ
അദ്യൈതേഷാം രസഭാവേഷു
വിനിയോഗം നിബോധത.

ഇരുപോളകളുടെ ഉള്ളില്‍ വെച്ച് കൃഷ്ണമണികളെ വൃത്താകൃതിയില്‍ ചുററിക്കുന്നതാണു ഭ്രമണം.

മൂന്നുകോണായി കൃഷ്ണമണികളെ നടത്തുന്നതാണു വലനം.

കൃഷ്ണമണികഠം കീഴ്പ്പോട്ടു വീഴ്ത്തുന്നതിനു പതനം.

കൃഷ്ണമണികളെ ധൃതഗതിയില്‍ ഇളക്കുന്നതാണു ചലനം.

കൃഷ്ണമണികളെ ഉള്ളിലേയ്ക്കു് ആകര്‍ഷിക്കുന്നതാണു സംപ്രവേശനം.

കൃഷ്ണമണികൾകൊണ്ടു കടാക്ഷമായി നോക്കു ന്നതാണു നിവർത്തനം.

ഒരു ഭാഗത്തുനിന്നും വിലങ്ങനെ മറുഭാഗ ത്തേയ്ക്കു കൃഷ്ണമണികളെ ഇളക്കുന്നതു സമുദ്വൃത്തം.

ശക്തിപൂർവ്വം കൃഷ്ണമണികളെ തുറിപ്പിക്കുന്ന താണു നിഷ്ക്രാമം.

സ്വാഭാവികമായുള്ളതു പ്രാകൃതം.

മേൽ വിവരിച്ച ഒൻപതുവിധം ദൃഷ്ടികളേയും താഴേ പറയുന്ന ക്രമത്തിനു രസഭാഗങ്ങളിൽ പ്രയോ ഗിക്കേണ്ടതാകുന്നു.

ഭ്രമണം ചലനോദ്വൃത്തേ
നിഷ്ക്രാമോ വീരരൌദ്രയോഃ
നിഷ്ക്രാമണം സഞ്ചലനം
കർത്തവ്യം ഹി ഭയാനകേ
ഹാസ്യബീഭത്സയോശ്ചാപി
പ്രവേശനമിഹേഷ്യതേ

പപാതം കരുണേ കാൎയ്യം
നിഷ്ക്രാമണമഥാത്ഭുതേ
പ്രാകൃതം ശേഷഭാവേഷു
ശൃംഗാരേ ച നിവൎത്തനം
സ്വഭാവസിദ്ധമേവൈതൽ-
കൎമ്മലോകക്രിയാശ്രയം.

**ഭ്രമണം** ചലനം സമുദ്വൃത്തം **നിഷ്ക്രാമം** എന്നിവ വീരത്തിലും രൌദ്രത്തിലും, **നിഷ്ക്രാമം** ചലനം എന്നിവ ഭയാനകത്തിലും, **പ്രവേശനം** ഹാസ്യത്തിലും ബീഭത്സത്തിലും, പതനം ദുഃഖത്തിലും, നിഷ്ക്രാമം അത്ഭുതത്തിലും, നിവൎത്തനം ശൃംഗാരത്തിലും, പ്രാകൃതം മററു ഭാവങ്ങളിലും പ്രകടിപ്പിക്കാം.

---

## ദൃഷ്ടിഭേദങ്ങൾ.

സമമാലോകിതം സാചീ-
പ്രലോകിതനിമീലിതേ

ഉല്ലോകിതാനുവൃത്തേ ച
തഥാ ചൈവാവലോകിതം
ഇത്യഷ്ടൗ ദൃഷ്ടിഭേദാഃസ്യുഃ
കിർത്തിതാഃ പൂർവ്വസൂരിഭിഃ.

സമം, ആലോകിതം, സാചി, പ്രലോകിതം, നിമീലിതം, ഉല്ലോകിതം, അനുവൃത്തം, അവലോകിതം എന്നീ എട്ടെണ്ണമാകുന്നു ദൃഷ്ടിഭേദങ്ങൾ.



വീക്ഷണം സുരനാരീവൽ
സാനന്ദം സമവീക്ഷണം
നാട്യാരംഭേ തുലായാം ചാ-
പ്യന്യചിന്താ വിനിശ്ചയേ
ആശ്ചര്യേ ദേവതാരൂപേ
സമദൃഷ്ടിരുദാഹൃതാ.

ദേവസ്ത്രീയുടേതുപോലുള്ള ആനന്ദത്തോടുകൂടിയ നോട്ടമാണു സമദൃഷ്ടി.

നാട്യത്തിന്റെ ആരംഭത്തിലും സാദൃശ്യം നോക്കുമ്പോഴും, മററൊരാളിന്റെ ചിന്തയെ നോക്കി കാണു

മ്പോഴും, ആശ്ചര്യത്തിലും ദേവകളുടെ രൂപം കാട്ടുന്ന തിലും അതുപയോഗിക്കേണ്ടതാണ്.

ആലോകിതം ഭവേദാശു-
ഭ്രമണം സ്ഫുടവീക്ഷണം
കുലാലചക്രഭ്രമണേ
സർവ്വവസ്തുപ്രദർശനേ
യാച്ഞായാം ച പ്രയോക്തവ്യ-
മാലോകിതനിരീക്ഷണം.

വേഗത്തിൽ ചുഴററി തുറന്നുനോക്കുന്നതാണ് ആലോകിതദൃഷ്ടി.

കുശവൻെറ ചക്രംതിരിച്ചിലിലും, എല്ലാ വസ്തുവും എന്നു കാണിക്കുന്നതിലും, അപേക്ഷയിലു മാണ് അതുപയോഗിക്കേണ്ടതു്.

സ്വസ്ഥാനേ തിര്യഗാകാര-
മപാംഗവലനം ക്രമാൽ
സാചീദൃഷ്ടിരിതി ജ്ഞേയാ
നാട്യശാസ്ത്രവിശാരദൈഃ.

ഇംഗിതേ ശ്മശ്രുസംസ്പർശേ
ശരലക്ഷ്യ ശ്രുകേ സ്മൃതൌ
സൂചനായാം ച കാര്യാണാം
നാട്യേ സാചീനിരീക്ഷണം.

സ്വസ്ഥാനത്തുനിന്ന് വിലങ്ങനെ ക്രമേണ കടക്കണ്ണിലേയ്ക്ക് അയയ്ക്കുന്നതാണു സാചീദൃഷ്ടി.

അന്തർഗ്ഗതം സൂചിപ്പിക്കുന്നതിനും മീശപിരിക്കു (തലോടു) ന്നതിനും തത്തയെ കാണിക്കുന്നതിനും അമ്പിന്റെ ലാക്കു നോക്കുന്നതിനും കാര്യങ്ങളെ സൂചിപ്പിക്കുന്നതിനുമാണ് ഇതു പ്രയോഗിക്കേണ്ടതു്.

പ്രലോകിതം പരിജ്ഞേയം
ചലനം പാർശ്വഭാഗയോഃ
ഉഭയോഃ പാർശ്വയോർവ്വസ്തു-
നിർദ്ദേശേ ച പ്രസംജിതേ
ചലനേ ബുദ്ധിജാഡ്യേ ച
പ്രലോകിതനിരീക്ഷണം.

രണ്ടു ഭാഗത്തേയ്ക്കും കണ്ണിളക്കുന്നതാണു പ്രലോകിതം.

രണ്ടുവശവുമുള്ള വസ്തുക്കളെ കാണിക്കുന്നതിലും പ്രസംജിതത്തിലും പരത്തി നോക്കുമ്പോഴും ഇളക്കത്തിലും ബുദ്ധിമാന്ദ്യത്തിലും അതുപയോഗിക്കണം

ദ്രഷ്ടേരദ്ധ്വികാ.ടന
മീലിതാ ദൃഷ്ടിരീരിതാ
ആശീവിഷേ പാരവശ്യേ
ജപേ ധ്യാനേ നമസ്കൃതൌ
ഉന്മാദേ സൂക്ഷ്മദ്രഷ്ടൌ ച
മീലിതാ ദൃഷ്ടിരീരിതാ.

കണ്ണു പകുതി വിടുർത്തിയ നോട്ടമാണു മീലിതദൃഷ്ടി.

സപ്പം, പാരവശ്യം, ജപം, ധ്യാനം, നമസ്കാരം, ഭ്രാന്തു്, സൂക്ഷിച്ചുനോക്കുക എന്നിവയിലാണ് അതുപയോഗിക്കേണ്ടതു്.

ഉല്ലോകിതമിതി ജ്ഞേയ-
മൂർദ്ധ്വഭാഗേ വിലോകനം
ധ്വജാഗ്രേ ഗോപുരേ ദേവ
മണ്ഡലേ പൂർവ്വജന്മനി
ഔന്നത്യേ ചന്ദ്രികാദാവ-
പ്യുല്ലോകിതനിരീക്ഷണം.



മുകളിലേയ്ക്കു നോക്കുന്നതാണു് ഉല്ലോകിതം. ധ്വജാഗ്രത്തിലും ഗോപുരത്തിലും ദേവസമൂഹത്തിലും പൂർവ്വജന്മത്തിലും ഉയർച്ചയിലും, ചന്ദ്രിക, കാട്ടുതീ മുതലായവയിലുമാണു് അതു പ്രയോഗിക്കേണ്ടതു്.

ഊർദ്ധ്വാധോവീക്ഷണം വേഗാ-
ദനുവൃത്തമിതീരിതം
കോപദൃഷ്ടൌ പ്രിയാമന്ത്രേ
അനുവൃത്തനിരീക്ഷണം.

മേൽപ്പോട്ടും കീഴ്പ്പോട്ടും വേഗത്തിൽ നോക്കുന്നതാണു് അനുവൃത്തം.

കോപദൃഷ്ടിയിലും പ്രിയപ്പെട്ടവരെ വിളിക്കു മ്പോഴുമാണ് അതുപയോഗിക്കേണ്ടതു്.

അധസ്താദ്ദർശനം യസ്ത-
ദവലോകിതമുച്യതേ
ഛായാലോകേ വിചാരേ ച
ചച്ഛായാം പഠനശ്രമേ
സ്വാംഗാവലോകനേ യാനേ-
ഷ്വവലോകിതമുച്യതേ.

കീഴ്പ്പോട്ടു നോക്കുന്നതാണു് അവലോകിതം. നിഴൽ നോക്കുക, വിചാരം, ആലോചന, പഠി ക്കാൻ ശ്രമിക്കുക, തന്റെ ശരീരം നോക്കുക, യാത്ര എന്നിവയിലാണു് അതു പ്രയോഗിക്കേണ്ടതു്.

---

## പുടകർമ്മങ്ങൾ.

ഉന്മേഷശ്ച നിമേഷശ്ച
പ്രസൃതം കുഞ്ചിതം സമം

വിവൎത്തിതം ച സ്ഫുരിതം
പിഹിതം ച വിലോളിതം

ഉന്മേഷം, നിമേഷം. പ്രസൃതം, കുഞ്ചിതം, സമം, വിവൎത്തിതം, സ്ഫുരിതം, പിഹിതം, വിലോളിതം എന്നു് ഒൻപതു തരമാണു കൺപോളകൾ.

വിശ്ലേഷൈഃ പുടയോൎയ്യസ്തു
സ ഉന്മേഷഃ പ്രകീൎത്തിതഃ
സമാഗമോ നിമേഷഃസ്യാ-
ദായാമഃ പ്രസൃതം ഭവേൽ
ആകുഞ്ചിതം കുഞ്ചിതം സ്യാ-
ത്സമം സ്വാഭാവികം സ്മൃതം
വിവൎത്തിതം സമുദ്വൃത്തം
സ്ഫുരിതം സ്പന്ദിതം തഥാ
ഛ്ലാദിതം പിഹിതം പ്രോക്ത-
മാഹതം തു വിലോളിതം.

കൺപോളകൾ തമ്മിൽ അകന്നുകൊണ്ടുള്ള നാട്യം ഉന്മേഷം.

പോളകൾ തമ്മിൽ ചേൎന്നുകൊണ്ടുള്ളതു നിമേഷം.

നീളം വരുത്തിക്കൊണ്ടുള്ള പോളകൾ പ്രസൃതം.

അല്പം കുറുതാക്കിക്കൊണ്ടുള്ളതു കുഞ്ചിതം.

സ്വാഭാവികമായുള്ളതു സമം.

പോളകൾ പൊക്കിക്കൊണ്ടുള്ളതു വിവൎത്തിതം

പോളകൾ ഇളക്കിക്കൊണ്ടുള്ളതു് സ്ഫുരിതം.

മറച്ചുകൊണ്ടുള്ളതു് പിഹിതം.

പോളകൾ തമ്മിൽ അടിച്ചുകൊണ്ടുള്ളതു വിലോളിതം.

---

ഉപയോഗക്രമം:—

ക്രോധേ വിവൎത്തിതം കാൎയ്യം
നിമേഷോന്മേഷണെസ്സഹ.

വിസ്മയാത്ഥേ ച ഹർഷേ ച
വീരേ ച പ്രസൃതം സ്മൃതം
അദൃഷ്ടദർശനേ ഗന്ധേ
രസേ സ്പർശേ ച കുഞ്ചിതം
ശൃംഗാരേ ച സമം കാര്യ-
മീർഷ്യാസു സ്ഫുരിതം തഥാ
സുപ്തമൂർച്ഛിതവാതോഷ്ണ
ധൂമവർഷാഗമാദിഷു
നേത്രരോഗേ ച പിഹിത-
മഭിഘാതേ വിലോളിതം.

ഉന്മേഷം, നിമേഷം, വിവത്തിതം എന്നിവ മൂന്നും ക്രോധത്തിലും; പ്രസൃതം—വിസ്മയം, വീരം, സന്തോഷം എന്നിവയിലും; കുഞ്ചിതം—മുമ്പ് അനുഭവിച്ചിട്ടില്ലാത്ത ഗന്ധരസസ്പർശങ്ങളിലും; സമം—ശൃംഗാരത്തിലും; സ്ഫുരിതം—ഈർഷ്യയിലും; പിഹിതം—ഉറക്കം, മോഹാലസ്യം, കാററ്, ചൂട്, നേത്രരോഗം, മഴ മുതലായവയിലും; വിലോളിതം—അടിയേല്ക്കുന്നതിലും പ്രയോഗിക്കേണ്ടതാണ്.

## ഭ്രൂവ്യാപാരങ്ങൾ.

ഉൽക്ഷേപപാതനം ചൈവ
ഭ്രുകുടീ ചതുരം ഭ്രുവോഃ
കുഞ്ചിതം രേചിതം കമ്മ
സഹജം ചേതി സപ്തധാ.

ഉൽക്ഷേപം, പാതനം, ഭ്രുകുടി, ചതുരം, കുഞ്ചിതം, രേചിതം, സഹജം എന്നീ ഏഴുതരമാണു പുരികങ്ങളുടെ പ്രവൃത്തികൾ.

ഭ്രുവോരുൽഗതിരുൽക്ഷേപഃ
സമമേകൈകശോപിവാ
സമമേകൈകശോപ്യേവ
പാതനം സ്യാദധോഗതഃ
ഭ്രുവോമ്മൂലസമുൽക്ഷേപാൽ
ഭ്രുകുടീ പരികിത്തിതാ
ചതുരം കിഞ്ചിദുച്ഛ്വാസാ-
ന്മധുരാ ആയതാ ഭ്രുവോഃ
ഏകസ്യാ ഉഭയോവ്വാപി

മൃദുഭംഗോ നികുഞ്ചിതഃ
ഏകസ്യാ ഏവ ലളിതാ-
ദുൽക്ഷേപാദ്രേചിതം ഭ്രുവഃ
സഹജാതം തു സഹജം
കർമ്മ സ്വാഭാവികം സ്മൃതം.

പുരികം മേൽപ്പോട്ടു പൊക്കുന്നതു് ഉൽക്ഷേപം.

രണ്ടു പുരികവും ഓരോന്നായി മേൽപ്പോട്ടു പൊക്കുന്നതും ഉൽക്ഷേപം തന്നെ.

പുരികങ്ങൾ കീഴ്പോട്ടാക്കുന്നതു പാതനം.

പുരികങ്ങളുടെ കട പൊക്കുന്നതാണ് ഭ്രുകുടി.

പുരികങ്ങളെ ഭംഗിയിൽ നീട്ടി സ്വല്പം പൊക്കുന്നതു ചതുരം.

ഒരു പുരികമോ രണ്ടുമോ അല്പം ഒടിക്കുന്നതു് നികുഞ്ചിതം.

ഒരു പുരികം മാത്രം ഭംഗിയിൽ പൊക്കുന്നതു് രേചിതം.

സ്വാഭാവികമായ പുരികമാണ് സഹജം.

---

## ഉപയോഗക്രമം.

കോപേ വിതർക്കേ ഹേലായാം
ലീലാദൌ സഹജേ തഥാ
ദർശനശ്രവണേ ചൈവ
ഭ്രൂവമേകാം സമുൽക്ഷിപേൽ
ഉൽക്ഷേപോ വിസ്മയേ ഹർഷേ
രോഷേ ചൈവ ദ്വയോരപി
അസൂയായാം ജുഗുപ്സായാം
ഹാസേ ഘ്രാണേ ച പാതനം
ക്രോധസ്ഥാനേഷു ദീപ്തേഷു
യോജയേൽ ഭ്രുകുടീം ബുധഃ
ശൃംഗാരേ ലളിതേ സൌമ്യേ
സ്പൃശേ ച ചതുരം ഭവേൽ
മോട്ടായിതേ കുട്ടമിതേ
വിലാസേ കിലികിഞ്ചിതേ
നികുഞ്ചിതം തു കർത്തവ്യം
നൃത്തേ യോജ്യം തു രേചിതം
അനാവിദ്ധേഷു ഭാവേഷു
വിദ്യാൽ സ്വാഭാവികം ബുധഃ.

ക്രോധം, സംശയം, ലീല, നമ്മചേഷ്ട, സ്വാഭാവികലീല, ദർശനം, ശ്രുവണം എന്നിവയിൽ ഒരു പുരികം മാത്രം പൊക്കിയിട്ടുള്ള ഉൽക്ഷേപം.

വിസ്മയം, സന്തോഷം, കോപം എന്നിവയിൽ രണ്ടു പുരികവും പൊക്കിയിട്ടുള്ള ഉൽക്ഷേപം.

അസൂയ, അറപ്പ്, ചിരി, ഘ്രാണനം എന്നിവയിൽ പാതനം.

വമ്പിച്ച കോപത്തിൽ ഭ്രുകുടി.

ശൃംഗാരം, ലളിതം, സൌമ്യം, സ്പർശം എന്നിവയിൽ ചതുരം.

മോട്ടായിതം, കുട്ടമിതം, വിലാസം, കിലികിഞ്ചിതം എന്നിവയിൽ കുഞ്ചിതം.

("മോട്ടായിതം = ഇഷ്ടജനത്തെപ്പററി സംസാരിക്കുമ്പോഴും അയാളെ കാണുമ്പോഴും നേരം പോക്കായിട്ട് അയാളുടെ ഭാവങ്ങളെ അനുകരിക്കൽ) കുട്ടമിതം = കേശം, സ്തനം, അധരം മുതലായവയെ ഗ്രഹിക്കുമ്പോൾ അതിഹർഷത്താലും സംഭ്രമത്താലും

ഉണ്ടാകുന്നതും സുഖമാണെങ്കിലും ദുഃഖമാണെന്ന നടിക്കുന്നതുമായ ഭാവം.

വിലാസം = നില്പ്, ഇരിപ്പ്, നടപ്പ്, കണ്ണ് മുഖം, പുരികം എന്നിവയുടെ ചേഷ്ടയ്ക്കുണ്ടാകുന്ന ഏററവും യോജിച്ച വിശേഷത.

കിലികിഞ്ചിതം = പുഞ്ചിരി, ചിരി, കരച്ചിൽ ദുഃഖം, ഗർവ്വം, ശ്രമം, അഭിലാഷം എന്നിവയെ ഇട കലർത്തി പ്രയോഗിക്കുന്നത്''

"മുൻപറഞ്ഞ മോട്ടായിതം, കുട്ടമിതം, വിലാസം, കിലികിഞ്ചിതം എന്നീനാലും സ്ത്രീകൾക്കുള്ള അലങ്കാരങ്ങളിൽ പെട്ടതാണ്''

നൃത്തത്തിൽ രേചിതം.

വേറെ ഒന്നിനോട് ചേർച്ചയില്ലാത്തതു സഹജ

---

## നാസിക.

നതാ മന്ദാ വികൃഷ്ടാച
സോച്ഛ്വാസാന വിക്രൂണിതാ

സ്വാഭാവികീ ഹൃദിബുധൈഃ
ഷഡ്വിധാ നാസികാ സ്മൃതാ.

നതാ, മന്ദാ, വികൃഷ്ടാ, സോച്ഛ്വാസാ, വികൂണിതാ, സ്വാഭാവികീ എന്ന് ആറു പ്രകാരമാണു മൂക്കിന്റെ പ്രയോഗങ്ങൾ.

നതാ മുഹുഃ ശ്ലിഷ്ടപുടാ
മന്ദാത്തു നിഭൃതാ മതാ
വികൃഷ്ടാ സ്ഫുല്ലിതപുടാ
സോച്ഛ്വാസാ കൃഷ്ടമാരുതാ
വികൂണിതാ സംകുചിതാ
സമാ സ്വാഭാവികീ സ്മൃതാ.

ഇടയ്ക്കിടയ്ക്കു മൂക്കിന്റെ സുഷിരങ്ങൾ ചേർത്താൽ നത.

നിശ്ചലമായിരുന്നാൽ മന്ദ.
വിടൎത്തിവച്ചാൽ വികൃഷ്ട.
കുഴിച്ചാൽ സോച്ഛ്വാസ.
മൂക്കു ചുരുക്കി പിടിച്ചാൽ വികൂണിത.
സമമായിരുന്നാൽ സ്വാഭാവികി.

## ഉപയോഗക്രമം.

നിർവ്വേദൗത്സുക്യചിന്താസു
മന്ദാ ശോകേ പ്രകീർത്തിതാ
വികൃഷ്ടാ തീവ്രഗന്ധാച
ശ്വാസരോഷഭയാർത്തിഷു
സോച്ഛ്വാസാ മധുരേ ഗന്ധേ
ദീർഘോച്ഛ്വാസകൃതേഷുച
വിക്രൂണനാർത്തൗഹാസ്യേച
ജുഗുപ്സായാമസൂയിതേ
സ്വാഭാവികാ ശേഷഭാവേ-
ഷ്വിത്യേവം നാസികാസ്മൃതാ.

വെറുപ്പ്, ഔത്സുക്യം, വിചാരം എന്നിവയിൽ മന്ദ. ശോകത്തിൽ നത.

കടുത്ത നാററം, ശ്വാസംവലിക്കൽ, കോപം ഭയം എന്നിവയിൽ വികൃഷ്ട.

സൌമ്യമായ ഗന്ധം, നെടുവീർപ്പ് മുതലായവയിൽ സോച്ഛ്വാസ.

ഹാസ്യം, അറപ്പ്, അസൂയ മുതലായവയിൽ വിക്രൂണിത.

മററു ഭാവങ്ങളിലെല്ലാം സ്വാഭാവികി.

---

## കവിൾ



ക്ഷാമം ഫുല്ലഞ്ച പൂൎണ്ണഞ്ച
കമ്പിതം കുഞ്ചിതം സമം
ഷഡ്വിധം ഗണ്ഡമുദ്ദിഷ്ട-
മസ്യ ലക്ഷണ മുച്യതേ.

ക്ഷാമം, ഫുല്ലം, പൂൎണ്ണം, കമ്പിതം, കുഞ്ചിതം, സമം എന്ന ആറു തരമത്രേ കവിൾ.

ലക്ഷണം:—

ക്ഷാമം ത്വവസിതം ജ്ഞേയം
ഫുല്ലം വികസിതം ഭവേൽ
ഉന്നതം പൂൎണ്ണമാത്രോക്തം
കമ്പിതം സ്ഫുരിതം ഭവേൽ

സ്യാൽ കുഞ്ചിതം സംകുചിതം
സമം പ്രാകൃതമുച്യതേ.

ഒടിച്ചിട്ടുള്ള കവിളിനു ക്ഷാമം.
വിടൎന്ന കവിളിനു ഫുല്ലം.
ഉയൎന്ന കവിളിനു പൂൎണ്ണം.
ഇളക്കപ്പെട്ടതു കമ്പിതം.
സംകോചിക്കപ്പെട്ടതു് കുഞ്ചിതം.
സ്വാഭാവികമായുള്ളതു് സമം.

---

## ഉപയോഗക്രമം.

ക്ഷാമം ദുഃഖേഷു കൎത്തവ്യം
പ്രഹൎഷേ ഫുല്ലമേവച
പൂൎണ്ണമുത്സാഹഗൎവ്വേഷു
രോമഹൎഷേഷു കമ്പിതം
കുഞ്ചിതം തു സരോമാഞ്ചം
കമ്പേ ശീതഭയേ ജ്വരേ
പ്രാകൃതം ശേഷഭാവേഷു
ഗണ്ഡകൎമ്മ ഭവേദിതി.

ദുഃഖം നടിക്കുന്നിടത്തു് ക്ഷാമം.

സന്തോഷത്തിൽ ഫുല്ലം.

ഉത്സാഹം, ഗർവ്വ് എന്നിവയിൽ പൂർണ്ണം.

രോമാഞ്ചം നടിക്കുമ്പോൾ കമ്പിതം.

വിറ, തണുപ്പ്, ഭയം, ജ്വരം എന്നിവയിലുണ്ടാകുന്ന രോമാഞ്ചത്തിൽ കുഞ്ചിതം.

മററുള്ളേടത്തെല്ലാം സമം.



## അധരകർമ്മങ്ങൾ.

വികർത്തനം കമ്പനഞ്ച
വിസർഗ്ഗോ വിനിഗ്രഹനം
സംദഷ്ടകം സമുൽഗശ്ച
ഷൾ കർമ്മാണ്യധരസ്യതു.

വികർത്തനം, കമ്പനം, വിസർഗ്ഗം, വിനിഗ്രഹനം, സംദഷ്ടകം, സമുൽഗകം എന്നു ആറുവിധമാകുന്ന ചുണ്ടുകൊണ്ടുള്ള വ്യാപാരങ്ങൾ.

ലക്ഷണം:—

വിക്കൂണനം വിവൎത്തസ്തു
വേപനം കമ്പനം സ്മൃതം
വിനിഷ്ക്രാമോ വിസൎഗ്ഗസ്തു
പ്രവേശോ വിനിഗ്രഹനം
സംദഷ്ടകം ദ്വിജൈർ ദഷ്ടം
സമുദ്വൃത്തം സമുൽഗകഃ.

ചുണ്ടു വളച്ചു പിടിയ്ക്കുന്നതു് വികൎത്തനം.
വിറപ്പിക്കുന്നതു് കമ്പനം.
പുറത്തേയ്ക്കാക്കുന്നതു് വിസൎഗ്ഗം.
ഉള്ളിലേയ്ക്കാക്കുന്നതു് വിനിഗ്രഹനം.
പൽകൊണ്ടു കടിയ്ക്കുന്നതു് സംദഷ്ടകം.
ചുണ്ടു വട്ടം പിടിക്കുന്നതു് സമുൽഗകം.

---

## ഉപയോഗക്രമം.

അസൂയാ വേദനാവജ്ഞാ-
ലസ്യാദിഷു വികൎത്തനം

കമ്പനം കോപശീതാത്തി-
ഭയരോഗജയാദിഷു
സ്ത്രീണാം വിലാസേ വിബ്ബോകേ
വിസൎഗ്ഗസ്സുരതേ സ്മൃതഃ
വിനിഗ്രഹനമായാസേ
സംദഷ്ടം ക്രോധകൎമ്മസു
സമുൽഗ്ഗസ്ഥിതികമ്പാംഗ
ധൂനനേ ചാഭിനന്ദനേ.

അസൂയ, വേദന, അനാദരം, ആലസ്യം മുതലായവയിൽ വികത്തനം.

കോപം, തണുപ്പ്, ഭയം, രോഗം, ജയം മുതലായവയിൽ കമ്പനം.

സ്ത്രീകളുടെ വിലാസം, വിബ്ബോകം, സുരതം എന്നിവയിൽ വിസൎഗ്ഗം.

"വിബ്ബോകം = ഈൎഷ്യാജനകങ്ങളായ സംഗതി നേരിടുമ്പോൾ സ്ത്രീകൾക്ക് അഭിമാനത്തിൽ നിന്നും ഗൎവ്വത്തിൽനിന്നും ഉണ്ടാവുന്ന അനാദരപ്രവൃത്തി."

ബുദ്ധിമുട്ടിൽ വിനിഗ്രഹനം.

ക്രോധത്തിൽ സംദഷ്ടകം.

വലിയവിറ, ശരീരം കുടയൽ, അഭിനന്ദനം എന്നിവയിൽ സമുൽഗകം.

---

## ചിബുകകർമ്മങ്ങൾ.

കുട്ടനം ഖണ്ഡനം ഛിന്നം
ചികിതം ലേഹനം സമം
ദഷ്ടം ച ദന്തക്രിയയാ
ചിബുകസ്യേഹ വക്ഷ്യതേ.

കുട്ടനം, ഖണ്ഡനം, ഛിന്നം, ചികിതം, ലേഹനം, സമം, ദഷ്ടം എന്നീ ഏഴെണ്ണമാകുന്നു താടിയുടെ വ്യാപാരങ്ങൾ.

ലക്ഷണം:—

കുട്ടനം ദന്തസംഘർഷ
സംസ്ഫോടം ഖണ്ഡനം മുഹുഃ
ഛിന്നം തു ഗാഢസംശ്ലേഷ-
ശ്ചികിതം ദൂരമുദ്വൃതം.
ലേഹനം ജിഹ്വയാ ലേഹഃ
കിഞ്ചില്ലേഹസ്സമം ഭവേൽ

ദന്തൈർദഷ്ടോ ധരേ ദഷ്ട
മിത്യേഷാം വിനിയോജനം.

പല്ലുകൾ തമ്മിൽ ഇറുമ്മികൊണ്ടുള്ളതു് കുട്ടനം.

പല്ലുകൾ തുടപ്പിച്ചുകൊണ്ടുള്ള നില ഖണ്ഡനം

പല്ലുകൾ മുറുക്കം വരുത്തികൊണ്ടുള്ളതു് ഛിന്നം.

കഴിയുന്നിടത്തോളം പൊങ്ങിച്ചുകൊണ്ടുള്ളതു്. ചുകിതം.

നാവുകൊണ്ടുള്ള നക്കലിന്നു ലേഹനം.

സ്വല്പം നക്കലിന്നു സമം.

ചുണ്ടു കടിച്ചുകൊണ്ടുള്ളതു് ദഷ്ടം.

---

## ഉപയോഗക്രമം.

ഭയശീതജ്വരവ്യാധി-
ഗ്രസ്താനാം കുട്ടനം ഭവേൽ
ജപാ...യനം സന്താപ
ഭക്ഷ്യയാതേഷു ഖണ്ഡനം

ഛിന്നം വ്യാധിഭയേ ശീതേ-
ഷ്വായാമേ ക്രുജിതേ മൃതേ
ജൃംഭണേ ചികിതം കാര്യം
തഥാലോകേ ച ലേഹനം
സമം സ്വഭാവഭാവേഷു
സംദഷ്ടം ക്രോധകർമ്മസു.

ഭയം, ശീതം, ജ്വരം, വ്യാധി ഇവയാലുണ്ടാകുന്ന പീഡയിൽ കുട്ടനം.

ജപം, സന്താപം, ഭക്ഷണം വരവു് എന്നിവയിൽ ഖണ്ഡനം.

രോഗഭയം, തണുപ്പു്, നിവൎന്നില്ക്കൽ, ക്രുകൽ, മരണം എന്നിവയിൽ ഛിന്നം.

കോട്ടുവായിടുമ്പോൾ ചികിതം.

കാഴ്ചയിൽ ലേഹനം.

സ്വാഭാവികത്തിൽ സമം.

ക്രോധത്തിൽ ദഷ്ടം.

ഇപ്രകാരം പല്ലിൻേറയും ചുണ്ടിൻേറയും നാവിൻേറയും പ്രവൃത്തികൾ കൊണ്ടാണു ചിബുക കർമ്മങ്ങൾ വെളിപ്പെടുന്നതു്.

---

## കണ്ഠവ്യാപാരങ്ങൾ.

സമാനതോന്നതാ ത്ര്യസ്രാ
രേചിതാ കുഞ്ചിതാഞ്ചിതാ
വലിതാ ച നിവൃത്താ ച
ഗ്രീവാ നവവിധാത്ഥതഃ.

സമം, നതം, ഉന്നതം, ത്ര്യസ്രം, രേചിതം, കുഞ്ചിതം, അഞ്ചിതം, വലിതം, നിവൃത്തം എന്ന് ഒൻപതു വിധത്തിലാണു കഴുത്തിന്റെ വ്യാപാരങ്ങൾ.

അവ ഓരോന്നിന്റെയും ലക്ഷണവും ഉപയോഗക്രമങ്ങളും.

സമാ സ്വാഭാവികീ ധ്യാന-
സ്വഭാവജപകർമ്മസു
നതാ തതാസ്യാലംകാര-
ബന്ധേ കണ്ഠാവലംബനേ
ഉന്നതാഭ്യുന്നതമുഖീ
ഗ്രൈവേയോദ്ധ്വാഭിദർശനേ
ത്ര്യസ്രാ പാർശ്വഗതാചൈവ
സ്കന്ധാരേച ദുഃഖിതേ

രേചിതാ വിധുതഭ്രാന്താ
ഹാവേ മഥനനൃത്തയോഃ
കുഞ്ചിതാ ഗദിതാ മൂർദ്ധ്നി
ഭാരിതേ ഗളരക്ഷണേ
അഞ്ചിതാപസൃതാ ബദ്ധാ
കേശാകർഷേ ച ദർശനേ
പാർശ്വോന്മുഖീ സ്യാദചലിതാ
ഗ്രീവാഭംഗേ ച വീക്ഷണേ
നിവൃത്താഭിമുഖീ ഭ്രുതാ
സ്വസ്ഥാനാഭിമുഖാദിഷു
ഇത്യാദിലോകഭാവാർത്ഥാ
ഗ്രീവാഭേദൈരനേകധാ.

സ്വാഭാവികമായുള്ളതു് സമഗ്രീവം.

ധ്യാനം, സ്വഭാവം, ജപം എന്നിവയിലാണു് അതുപയോഗിക്കേണ്ടതു്.

മുഖം കുനിക്കുന്നതു് നതം.

അലങ്കാരം, ബന്ധനം, കണ്ഠാവലംബനം എന്നിവയിൽ അതുപയോഗിക്കണം.

മുഖം പൊക്കി പിടിക്കുന്നതു് ഉന്നതം.

കണ്ഠാഭരണമിടൽ, മേല്പോട്ടു നോക്കൽ മുതലായവയിൽ അതു പ്രയോഗിക്കണം.

കഴുത്തു് ഒരുവശത്തേയ്ക്കു് ചായ്ക്കുന്നതു ത്ര്യസ്രം.

തോളിൽ ചുമടേററുക, ദുഃഖിക്കുക എന്നിവയിൽ ത്ര്യസ്രം പ്രയോഗിക്കണം.

കഴുത്തു ഭംഗിയിൽ വെട്ടിക്കുന്നതു് രേചിതം.

വിലാസം, കടയൽ, നൃത്തം മുതലായവയിൽ രേചിതം പ്രയോഗിക്കണം.

കഴുത്തു സ്വല്പം കുനിച്ചതു കുഞ്ചിതം.

തലയിൽ ചുമടു് ഏററുക, കഴുത്തു രക്ഷിക്കുക എന്ന സ്ഥലത്തെല്ലാം അതു പ്രയോഗിക്കണം.

കഴുത്തു നീട്ടി പിടിക്കുന്നതു് അഞ്ചിതം.

തലമുടികോതുക, നോക്കിക്കാണുക എന്നിത്യാദികളിൽ അഞ്ചിതം പ്രയോഗിക്കണം.

ഒരു വശത്തേയ്ക്കു തിരിഞ്ഞതാണു് വലിതം.

തിരിഞ്ഞു നോക്കുമ്പോഴെല്ലാം അതാണു് പ്രയോഗിക്കേണ്ടതു്.

കഴുത്തു നേരിട്ടു മുന്നോട്ടു വെട്ടുന്നതാണ് നിവൃത്തം.

നേരിട്ടുള്ള ദർശനത്തിലും മററുമാണ് അതുപയോഗിക്കേണ്ടതു്. "കഴുത്തിന്റെ വ്യത്യാസങ്ങൾ കൊണ്ടു ഭാവങ്ങൾ പലതരത്തിൽ പുറപ്പെടും. കഴുത്തിന്റെ പ്രവൃത്തികളെല്ലാം തലയുടെ വ്യാപാരമനുസരിച്ചുതന്നെയാണ്.



## മുഖരാഗം.

അയതോ മുഖരാഗസ്തു
ചതുർദ്ധാ സാ ച കീർത്തിതാ
സ്വാഭാവികഃ പ്രസന്നശ്ച
രക്തഃ ശ്യാമോത്ഥസംശ്രയഃ
സ്വാഭാവികസ്തു കർത്തവ്യം
സ്വഭാവാഭിനയാശ്രയഃ
മദ്ധ്യസ്ഥാദിഷു ഭാവേഷു
മുഖരാഗപ്രയോക്തൃഭിഃ

പ്രസന്നസ്സ്വാത്ഭുതേ കാര്യോ
ഹാസ്യശൃംഗാരയോസ്തഥാ
വീരരൌദ്രമദാദ്യേഷു
രക്തസ്സ്യാൽ കരുണേ തഥാ
ഭയാനകേ സബീഭത്സേ
ശ്യാമം സംജായതേ മുഖം
ഏവം ഭാവരസാതേ്ഥഷു
മുഖരാഗം പ്രയോജയേൽ.

സ്വാഭാവികം, പ്രസന്നം, രക്തം, ശ്യാമം എന്നു നാലുവിധമാകുന്നു മുഖരാഗങ്ങൾ.

ലക്ഷണം:—

സഹജമായിട്ടുള്ളതു സ്വാഭാവികം.

സന്തോഷത്തോടുകൂടി വികസിപ്പിക്കുന്നതു് പ്രസന്നം.

മുഖത്തു രക്തം നിറച്ചുകൊണ്ടുള്ളതു് രക്തം.

സകല ശക്തികളും മുഖത്തുനിന്നു് ഇല്ലാതാകുന്നതു് ശ്യാമം.

## ഉപയോഗക്രമം.

ഭാവപ്രകടനങ്ങളുടെ ഇടമട്ടായ നിലയിൽ സ്വാഭാവികം.

ശൃംഗാരം, ഹാസ്യം, അത്ഭുതം എന്നിവയിൽ പ്രസന്നം.

വീരം, രൌദ്രം, കരുണം ഭ്രാന്തു മുതലായവയിൽ രക്തം.

ഭയാനകം, ബീഭത്സം എന്നിവയിൽ ശ്യാമം

"ശാഖകൾ, അംഗങ്ങൾ, ഉപാംഗങ്ങൾ എന്നിവയിണക്കി അഭിനയം ശരിക്കുചെയ്താലും മുഖരാഗമില്ലെങ്കിൽ അതു ശോഭിക്കുകയില്ല. നേരേ മറിച്ച് അംഗാഭിനയവും മററും ചുരുങ്ങിയിരുന്നാലും മുഖരാഗമുണ്ടെങ്കിൽ അതു രാത്രി ചന്ദ്രനെന്നപോലെ ഇരട്ടി ശോഭിക്കും. അതിനാൽ നടീനടന്മാർ മുഖരാഗത്തെ പ്രകടിപ്പിക്കുന്നതിൽ വിമുഖരാകരുതെന്നു പ്രത്യേകം ഓർക്കേണ്ടതാണ്.

# നവരസാഭിനയം.

ശൃംഗാരാദിരസങ്ങൾ ശാസ്ത്രീയമായി നോക്കു ന്നതായാൽ എട്ടെണ്ണമേയുള്ളു. ഒരു നടൻ എന്ന നിലയ്ക്കു ചിലപ്പോൾ ശാന്തരസംകൂടി അഭിനയി ക്കേണ്ടതായ്വരും. അപ്രകാരം നടിക്കുന്ന ശാന്ത രസം സർവ്വസംഗപരിത്യാഗിക്കു മാത്രമുള്ളതാണെ ങ്കിലും നടന്മാർ കുറെ അധികം ശ്രമംചെയ്തു മന സ്സിനെ അടക്കി നിയമപ്രകാരം അഭിനയിക്കുക യാണെങ്കിൽ കുറച്ചൊക്കെ കുറച്ചു സമയത്തേയ്ക്കു പുറപ്പെടാതിരിക്കുകയില്ല. അതിനാൽ ഒൻപതു രസങ്ങളുടേയും അഭിനയക്രമവും തത്തൽസ്ഥായി കളും ചേർത്തിരിക്കുന്നു.

### 1. ശൃംഗാരം:—സ്ഥായിഭാവം രതി.

ദൃഷ്ടികൊണ്ടു് കടാക്ഷിക്കുകയും പുരികങ്ങളെ ഭംഗിയിൽ അല്പം പൊക്കി ചലിപ്പിക്കുകയും അധരം മന്ദസ്മിതമാക്കുകയും മുഖരാഗം പ്രസന്നമാക്കുകയും ചെയ്താൽ ശൃംഗാരരസം.

2. വീരം:—സ്ഥായിഭാവം ഉത്സാഹം.

കൃഷ്ണമണികളെ തുറപ്പിച്ച് ക്രമേണ വട്ടത്തിൽ ചുററിക്കയും ചിലപ്പോൾ ഇളക്കുകയും കൺപോളകളെ നീളം വരുത്തുകയും പുരികം രണ്ടും പൊക്കുകയും കവിൾ ഉയർത്തുകയും മുഖരാഗം രക്തമാക്കുകയും ചെയ്താൽ വീരരസം.

3. കരുണം:—സ്ഥായിഭാവം = ശോകം.

കൃഷ്ണമണി ശക്തികുറച്ചു കീഴ്പ്പോട്ടു വീഴ്ത്തുകയും മൂക്കു നിശ്ചലമായിരിക്കുകയും കവിൾ ഒട്ടിച്ചിട്ടുകയും കഴുത്ത് ഓരോ ഭാഗത്തേയ്ക്കു ക്രമേണ ചെരിക്കുകയും മുഖരാഗം ശ്യാമമാക്കുകയും ചെയ്താൽ കരുണരസം.

4. ഹാസ്യം:—സ്ഥായിഭാവം = ഹാസം.

ഒരു പുരികം മാത്രം പൊക്കി ദൃഷ്ടിയെ ഉള്ളിലേയ്ക്കു് ആകർഷിക്കുകയും മൂക്കു ചുരുക്കിപിടിക്കുകയും കൺപോളകൾ അല്പം കുറുതാക്കുകയും മുഖരാഗം പ്രസന്നമാക്കുകയും ചെയ്താൽ ഹാസ്യരസം.

5. അത്ഭുതം:—സ്ഥായിഭാവം = ആശ്ചര്യം.

പുരികങ്ങൾ ഒരുപോലെ ഭംഗിയിൽ പൊക്കി ദൃഷ്ടിക്രമേണ പുറത്തേയ്ക്കു തള്ളിക്കുകയും ഇരുപോള കളും നീളംവരുത്തിക്കൊണ്ടു നോക്കുകയും താടിയും കഴുത്തും കുറച്ചുമുന്നോട്ടു തള്ളിച്ചു പിടിക്കുകയും മുഖരാഗം പ്രസന്നമാകുകയും ചെയ്താൽ അത്ഭുത രസം.

6. ഭയാനകം:—സ്ഥായിഭാവം പേടി.

പുരികങ്ങൾ ഓരോന്നായും പിന്നീട് ഒന്നിച്ചും ക്രമേണ പൊക്കി കൃഷ്ണമണികളെ ശക്തിയോടുകൂടി പുറത്തേയ്ക്കു തള്ളിക്കുകയും കൂടെക്കൂടി ഇരുക്കിരണ്ടു വശത്തേയ്ക്കും നോക്കുകയും മൂക്കിന്റെ സുഷിരങ്ങൾ വിടുർത്തുകയും അധരം ഉള്ളിലേയ്ക്കു വലിച്ചുപിടി ക്കുകയും കവിൾ വിറപ്പിക്കുകയും കഴുത്തു ചെരിച്ചു രണ്ടുഭാഗത്തേയ്ക്കും തിരിക്കുകയും മുഖരാഗം ആദ്യം ശ്യാമവും പിന്നീടു രക്തവും ആക്കി പ്രയോഗിക്കു കയും ചെയ്താൽ ഭയാനകരസം.

7. ബീഭത്സം:—സ്ഥായിഭാവം = പ്രാകൃതസ്വ രൂപം.

ദൃഷ്ടിയെ ഉള്ളിലേയ്ക്കു് ആകർഷിക്കുകയും പുരികങ്ങൾ താഴ്ത്തി മൂക്കു ചുരുക്കുകയും കൺപോളകൾ തമ്മിൽ അടിക്കുകയും ചുണ്ടു വളച്ചുപിടിക്കയും കവിൾ ഒടിച്ചിടുകയും കഴുത്തു കുനിക്കുകയും ചെയ്താൽ ബീഭത്സരസം.

8. രൌദ്രം:—സ്ഥായിഭാവം = ക്രോധം.

ദൃഷ്ടി നല്ലപോലെ തുറിപ്പിക്കുകയും ആവശ്യംപോലെ വട്ടത്തിൽ ചുററുകയും ഇളക്കുകയും പോളകളെ തമ്മിൽ വിടുത്തു പുരികങ്ങളുടെ അററം രണ്ടും നല്ലപോലെ വളച്ചുപിടിക്കുകയും മൂക്കു വികസിപ്പിക്കുകയും അധരം വിറപ്പിക്കുകയും പല്ലിറുമ്മി പിടിക്കുകയും മുഖരാഗം രക്തമാക്കുകയും ചെയ്താൽ രൌദ്രരസം.

9. ശാന്തം:—സ്ഥായിഭാവം = സംയമനം.

ദൃഷ്ടിയെ നാസാഗ്രത്തിൽചേത്തു കൺപോളകളെ അദ്ധമീലിതമാക്കുകയും പത്മാസനത്തിൽ ഇരുന്നു രണ്ടുകയ്യും മലത്തി മണിബന്ധങ്ങൾ തമ്മിൽചേത്തു നിശ്ചലമായിരിക്കുകയും മുഖരാഗം സ്വാഭാവികമാക്കുകയും ചെയ്താൽ ശാന്തരസം.

മുൻവിവരിച്ചിട്ടുള്ള ദൃഷ്ടികൾ കൂടാതെ രസദൃഷ്ടികൾ, സ്ഥായീഭാവദൃഷ്ടികൾ, സഞ്ചാരീഭാവദൃഷ്ടികൾ എന്നിങ്ങനെ പല വിഭാഗങ്ങളുമുണ്ട്. അവയുടെ വിവരങ്ങൾകൂടി താഴെ ചേർത്തുകൊള്ളുന്നു.

കാന്ത, ഭയാനക, ഹാസ്യ, കരുണ, അത്ഭുത, രൌദ്ര, വീര, ബീഭത്സ, ശാന്ത എന്നിങ്ങനെ ഒൻപതെണ്ണമാകുന്നു രസദൃഷ്ടികൾ.

സ്നിഗ്ദ്ധ, ഹൃഷ്ട, ദീന, ക്രുദ്ധ, ദൃപ്ത, ഭയാന്വിത, ജുഗുപ്സിത, വിസ്മിത എന്നി എട്ടെണ്ണമാകുന്നു സ്ഥായീഭാവദൃഷ്ടികൾ.

ശൂന്യ, മലിത, മ്ലാന, ശങ്കിത, വിഷണ്ണ, മുകുള, കുഞ്ചിത, അഭിതപ്ത, ജിഹ്മ, ലളിത, വിതർക്കിത, അർദ്ധമുകുള, വിഭ്രാന്ത, വിപ്ലുത, ആകേകര, വിക്രോശ, ത്രസ്തമദിര എന്നിപ്രകാരം പതിനെട്ടെണ്ണമാകുന്നു സഞ്ചാരീഭാവദൃഷ്ടികൾ.

# രസദൃഷ്ടികൾ.

ഹർഷം, പ്രസാദം എന്നിവകൊണ്ടുണ്ടാകുന്ന കോപത്തോടും അമർഷത്തോടും കാമത്തോടും കൂടി യതും പുരികമിളക്കവും കടാക്ഷമുള്ളതുമായ ദൃഷ്ടി യാണു കാന്ത.

(കാന്തദൃഷ്ടി ശൃംഗാരത്തിൽ ഉപയോഗി ക്കണം.)

പോളപൊക്കി ഉറപ്പിച്ചു നിർത്തി കൃഷ്ണമണി വിറയ്ക്കുന്നതും ഏററവും തുറിച്ചതും ഭയം തോ ന്നിക്കുന്നതുമായതാണു ഭയാനകത്തിൽ വേണ്ടതായ ഭയാനചിതദൃഷ്ടി.

ക്രമത്തിൽ കൺപോള കുറുതാക്കി കൃഷ്ണമണി ചുഴററി ചെറുതാക്കിയിട്ടുള്ളതാണു ഹാസ്യത്തിൽ ഉപയോഗിക്കേണ്ട ഹാസ്യദൃഷ്ടി.

മേൽവശത്തെ പോളവീണും കണ്ണുനീരോടു ടിയും കൃഷ്ണമണി വ്യസനംകൊണ്ടു മന്ദഗതിയാക്കിയു മുള്ളതാണു കരുണത്തിൽ വേണ്ടതായ കരുണദൃഷ്ടി.

കൺപീലിയുടെ തല വളച്ചും കൃഷ്ണമണി ആശ്ച ര്യത്തോടു തുറിച്ചും സൌമ്യമായും അററം വിടന്നു മുള്ള ദൃഷ്ടിയാണു് അത്ഭുത. അത്ഭുതത്തിൽ അതു പയോഗിക്കാം.

രൂക്ഷവും നടു വിടന്നതുമായ ദൃഷ്ടിയാണു വീര ത്തിൽ ഉപയോഗിക്കേണ്ട വീരദൃഷ്ടി.

രൂക്ഷവും അരുണവും ക്രൂരവും തുറിച്ചതും കൺപോളകളുടെ അററം കൂടെക്കൂടെ ചുരുക്കുന്ന തുമായതാണു രൌദ്രത്തിൽ ഉപയോഗിക്കേണ്ട രൌദ്രദൃഷ്ടി.

ഇമരോമങ്ങൾ അല്പംകൂടിച്ചേൎന്നു് ഉറച്ചു നിൽ ക്കുന്നതും അപാംഗത്തിൽ പോള കുറുതാക്കിയതുമായ ദൃഷ്ടിയാണു ബീഭത്സരസത്തിൽ വേണ്ട ബീഭത്സ ദൃഷ്ടി.

നാസാഗ്രത്തിൽ പതിഞ്ഞതും ഇമവെട്ടലി ല്ലാതെ കീഴ്പ്പോട്ടു നോക്കുന്നതുമായതാണു ശാന്ത രസത്തിൽ ഉപയോഗിക്കേണ്ടതായ ശാന്തദൃഷ്ടി.

---

# സ്ഥായിഭാവദൃഷ്ടികൾ.

മനോഹരമായി നടു വിടുന്നതും അഭിലാഷം തോന്നിക്കുന്നതും ഇളകുന്ന പുരികത്തോടു കൂടിയതുമായ ദൃഷ്ടിയാണു രതിയിൽ നിന്നുമുണ്ടാകുന്ന സിദ്ധ ദൃഷ്ടി.

ഹാസ്യരൂപമായ നോട്ടത്തോടും പുരികം കുറച്ചൊടിച്ചതും പിന്നീടു വീണ്ടും പൊക്കിയുമുള്ളതാണു ഹൃഷ്ടദൃഷ്ടി. (ഹാസ്യത്തിൽ നിന്നുണ്ടാകുന്നതു്)

മുകൾപോള പകുതി കീഴ്പ്പോട്ടു തൂങ്ങി കൃഷ്ണമണി നിറംകെട്ടു കണ്ണീർകൊണ്ടു കലങ്ങി പതുക്കെ നടക്കുന്നതും ദുഃഖത്തോടുകൂടിയതുമായ ദൃഷ്ടിയാണു ദീന. (ശോകത്തിൽ നിന്നുണ്ടാകുന്നതു്.)

കൺപോള ഇളകാതെ പൊങ്ങി നിന്നും കൃഷ്ണമണി ഇളകാതെ മുന്നോട്ടു തള്ളിനിന്നും പുരികം വളഞ്ഞും രൂക്ഷമായും ഉള്ളതാണു് ക്രൂദ്ധ ദൃഷ്ടി. (ക്രോധത്തിൽ നിന്നുണ്ടാകുന്നതു്.)

സ്ഥിരവും വിടുന്നതും ഓജസ്സിനെ പുറപ്പെടുവിക്കുന്നതുമായ ദൃഷ്ടിയാണു് ദൃപ്ത. (ഉത്സാഹത്തിൽ നിന്നുണ്ടാകുന്നതു്.)

രണ്ടുപോളയും വിടുർത്തി കൃഷ്ണമണി ഭയം കൊണ്ടു വിറച്ച് നടുപുറത്തേയ്ക്കു തള്ളിയ ദൃഷ്ടിയാണു ഭയാന്വിത. (പേടിയിൽ നിന്നുണ്ടാകുന്നത്.)

പോളകൾ ചുരുക്കി കൃഷ്ണമണികൾ ചെറുതാക്കി ലക്ഷ്യസ്ഥാനത്തുനിന്ന് ഉദ്വേഗംകൊള്ളുന്ന ദൃഷ്ടിയാണ് ജുഗുപ്സിത. (പ്രാകൃതസ്വരൂപത്തിൽ നിന്നുണ്ടാകുന്നത്.)

ഏററവും തുറിച്ച കൃഷ്ണമണിയോടു കൂടിയതും രണ്ടുപോളയും സമമായി വിടുർന്നതുമായ ദൃഷ്ടിയാണു വിസ്മിത. (ആശ്ചര്യത്തിൽ നിന്നുണ്ടാകുന്നത്.)

---

## സഞ്ചാരീഭാവദൃഷ്ടികൾ.

കൃഷ്ണമണികളും പോളകളും സ്വാഭാവികനിലയിലായും അനക്കം കൂടാതേയും നോട്ടം ശൂന്യമായും പുറമേയുള്ള വസ്തുക്കളെ ഗ്രഹിക്കുന്നതുമായ ദൃഷ്ടിയാണ് ശൂന്യ.

ലജ്ജകൊണ്ടു മുകൾപ്പോള കീഴ്പ്പോട്ടു വീണും കൃഷ്ണമണി കീഴ്പ്പോട്ടായുമുള്ള ദൃഷ്ടിയാണു ലജ്ജിത.

പുരികവും പോളയും ഇമരോമങ്ങളും വാടി അയഞ്ഞു പതുക്കെ ഇളകുന്നതായി ക്ഷീണം കൊണ്ടു കൃഷ്ണമണികൾ ഉൾവലിഞ്ഞിട്ടുള്ള ദൃഷ്ടിയാണ് ഗ്ലാന.

കുറച്ചുനേരം ഉറച്ചുനിന്നും കുറച്ചുനേരം ഉയൎന്നും വിലങ്ങത്തിൽ നീണ്ടു് ഒളിഞ്ഞു പേടിയോടുകൂടിയതാണ് ശങ്കിതദൃഷ്ടി.

വിഷാദം കൊണ്ടു പോളയുടെ വീതിവന്നു് ഇമ വെട്ടലോടുകൂടി കൃഷ്ണമണി കുറഞ്ഞൊന്നു ഉറച്ചുള്ള ദൃഷ്ടിയാണ് വിഷാദിനി.

പക്ഷ്മാഗ്രങ്ങൾ ഇളകിക്കൂടിച്ചേൎന്നും മുകൾപ്പോള കൂമ്പിയും സുഖംകൊണ്ടു് കൃഷ്ണമണി ചെറുതായുമുള്ള ദൃഷ്ടിയാണ് മുകുള.

പക്ഷ്മാഗ്രങ്ങളും പോളകളും കൃഷ്ണമണികളും കുറുതാക്കിയ ദൃഷ്ടിയാണ് കുഞ്ചിത.

കൃഷ്ണമണികൾ മന്ദമായി പോളകൾ ഇളകി സന്താപംകൊണ്ടു തളൎന്നു വേദനപൂണ്ടതാണ് അഭിതപ്തദൃഷ്ടി.

തുങ്ങി വളുഞ്ഞ പോളയോടുകൂടി പതുക്കെ വിലങ്ങനെ നോക്കുന്നതും ഒളിഞ്ഞ കൃഷ്ണമണിയോടു കൂടിയതുമായ ദൃഷ്ടിയാണു് ജിഹ്മ.

മാധുര്യത്തോടുകൂടിയതും അററം വളഞ്ഞതും പുരികമിളകുന്നതും പുഞ്ചിരിയോടുകൂടിയതും മന്മഥ വിലാസത്തോടുകൂടിയതുമായ ദൃഷ്ടിയാണു് ലളിത.

സംശയംകൊണ്ടു പോളകൾ മേല്പോട്ടു പൊങ്ങിയും കൃഷ്ണമണി വികസിച്ചും ചിലപ്പോൾ വിറപ്പിക്കുന്നതുമായ ദൃഷ്ടിയാണു് വിതക്കിത.

പകുതി വിരിഞ്ഞ ഇമരോമങ്ങളോടു് സന്തോഷംകൊണ്ടു് പകുതി കൂമ്പിയ പോളകളോടും കുറഞ്ഞൊന്നടഞ്ഞ ദൃഷ്ടിയാണു് അദ്ധമുകുള.

കൃഷ്ണമണി ഒരിടത്തു നില്ക്കാതെ പരിഭ്രമത്തോടും അസ്വാസ്ഥ്യത്തോടുംകൂടി നോക്കിക്കൊണ്ടു് നടു വിസ്തീൎണ്ണമായി വിരിഞ്ഞ ദൃഷ്ടിയാണു് വിഭ്രാന്ത.

പോളകൾ രണ്ടും വിറയ്ക്കുകയും ഉടൻതന്നെ ഉറച്ചു നില്ക്കുകയും വീഴുകയും കൃഷ്ണമണി തളൎന്നു തുറിക്കുകയും ചെയ്യുന്ന ദൃഷ്ടിയാണു് വിപ്ലുത.

അപാംഗത്തിൽ പോള കുറുതാക്കിയതും തമ്മിൽ കൂടിച്ചേൎന്ന പകുതി ഇമവെട്ടുന്നതും കൂടെക്കൂടെ കടാക്ഷിക്കുന്ന കൃഷ്ണമണിയോടുകൂടിയതുമാണു് ആകേകരദൃഷ്ടി.

രണ്ടു പോളയും വിടുൎത്തി ഇമവെട്ടലില്ലാതെയും കൃഷ്ണമണി ഒരിടത്തു നിൽക്കാതെയും ഉള്ള ദൃഷ്ടിയാണു് വിക്രോശ.

പോള ഉയൎന്നും കൃഷ്ണമണി ഇളകിയും ധൈൎയ്യമററ നോട്ടത്തോടുകൂടിയതുമായ ദൃഷ്ടിയാണു് ത്രസ്ത. കൃഷ്ണമണി കുറഞ്ഞൊന്നു കാണത്തക്കവിധം ഇമവെട്ടലോടുകൂടിയും ഇമവെട്ടലില്ലാതെയും കീഴ്ഭാഗത്തേയ്ക്കു നോക്കിക്കൊണ്ടുള്ള ദൃഷ്ടിയാണു് മദിര.

സഞ്ചാരീഭാവദൃഷ്ടികൾ ഏതേതു സന്ദൎഭങ്ങളിൽ പ്രയോഗിക്കണമെന്നുള്ളതിന്റെ വിവരണം താഴേ ചേൎത്തുകൊള്ളുന്നു.

---

## ഉപയോഗക്രമം.

ചിന്തയിൽ ശൂന്യയും അഭിതപ്തയും.

നിർവേദം, വൈവർണ്യം എന്നിവയിൽ മലിന.
ശ്രമം, വിയപ്പ് എന്നിവയിൽ ക്ലാന.

ലജ്ജയിൽ ശങ്കിത.

അപസ്മാരത്തിലും വാട്ടത്തിലും വിഷണ്ണ.

ശങ്കയിൽ ശങ്കിതതന്നെ.

വിഷാദത്തിൽ വിഷാദിനി.

ഉറക്കം, സ്വപ്നം, സുഖം എന്നിവയിൽ മുകുള.

അസൂയ, അനിഷ്ടം, അക്ഷിരോഗം എന്നിവയിൽ കുഞ്ചിത.

അടിയേൽക്കൽ, ഉൾച്ചൂട് (ഉൾത്താപം) എന്നിവയിൽ അഭിതപ്ത.

ജാഡ്യം, ആലസ്യം എന്നിവയിൽ ജിഹ്മ.

ധൃതി, സന്തോഷം, പ്രസാദം എന്നിവയിൽ ലളിത.

സ്മൃതി, സംശയം എന്നിവയിൽ വിതർക്കിത.

ആഹ്ലാദം, സുഖം, സ്പർശം, സുഗന്ധം മുതലായവയിൽ അർദ്ധമുകുള.

ആവേഗം, പരിഭ്രമം മുതലായവയിൽ വിഭ്രാന്ത.

ചാപല്യത്തിലും ഉന്മാദത്തിലും ദുഃഖം, മരണം മുതലായവയിലും വിപ്ലുത.

നോക്കാൻ പ്രയാസമുള്ളതിനെ നോക്കുമ്പോഴും കള്ളക്കണ്ണിട്ടു നോക്കുമ്പോഴും ആകേകര.

അറിവ്, ഗർവ്വം, അമർഷം, ഉഗ്രത, ബുദ്ധി എന്നിവയിൽ വിക്രോശ.

പേടിയിൽ ത്രസ്ത.

മദങ്ങളിൽ മദിര.

വാക്ക്, അംഗം, സത്വം എന്നിവയിൽ നിന്നുണ്ടാകുന്നതാണു സമാന്യാഭിനയം, നാട്യം സത്വത്തിലാണ് അടിയുറച്ചുനില്ക്കുന്നത്. സത്വം ഉന്തി നില്ക്കുന്ന അഭിനയം ഉത്തമവും, സത്വം സമനിലയിൽ നില്ക്കുന്നതു മദ്ധ്യമവും സത്വം ഇല്ലാത്ത അഭിനയം അധമവുമാകുന്നു. അസ്പഷ്ടരൂപമായിട്ടുള്ള സത്വത്തെ ആശ്രയിച്ചാണ് ഒൻപതു രസങ്ങളും നിലനില്ക്കുന്നത്. ഭാവങ്ങളെ ആശ്രയിച്ചിട്ടുള്ള അലങ്കാരങ്ങളും സത്വത്തിൽതന്നെ സ്ഥിതിചെയ്യുന്നു.

മുഖത്തും ശരീരത്തിലും ഉണ്ടാകുന്ന വികാരങ്ങൾ യൌവ്വനത്തിൽ അധികമായിരിക്കും. അവയിൽ മൂന്നെണ്ണം ശരീരത്തിൽ നിന്നുണ്ടാവുന്നവയും പത്തെണ്ണം സ്വാഭാവികങ്ങളും, ഏഴെണ്ണം അയത്നജങ്ങളുമാണ്. ഇവയെല്ലാം രസഭാവങ്ങളെക്കൊണ്ടു വളരുന്നവയുമാകുന്നു.

ഭാവം, ഹാവം, ഹേലാ എന്നീമൂന്നെണ്ണം ഒന്നിൽ നിന്ന് ഒന്നായിട്ടു ഉണ്ടാകുന്നവയും ശരീരത്തിൽ പ്രകൃത്യാ ഇരിക്കുന്നവയുമാണ്.

ദേഹസ്വരൂപമാണ് സത്വം. സത്വത്തിൽ നിന്നു ഭാവമുണ്ടാകുന്നു; ഭാവത്തിൽ നിന്നുഹാവം; ഹാവത്തിൽ നിന്നു ഹേലാ.

ഇപ്രകാരം വാക്കുകൊണ്ടും അംഗംകൊണ്ടും മുഖരാഗംകൊണ്ടും സത്വംകൊണ്ടും അഭിനയംകൊണ്ടും കവിയുടെ അന്തർഗ്ഗതമായ ആശയത്തെ വെളിവാക്കുന്നതാണ് ഭാവം.

കണ്ണ് പുരികം എന്നിവയ്ക്കു് ശൃംഗാരത്തെ സൂചിപ്പിക്കുന്ന വികാരങ്ങളോടുകൂടിയതും ചിത്തത്തിൽ നിന്നുണ്ടാകാവുന്നതുമാണ് ഹാവം. ഹാവ

ത്തിൽ നിന്നുണ്ടാകുന്ന ശൃംഗാരരസഭാവങ്ങൾക്കാണ് ഹേലാ എന്നു പറയുന്നതു്.

ഏവ്ര്യോന്യേ ബഹവോ ഭേദാ
ലോകാഭിനയസംശ്രയാഃ
തേ ച ലോകസ്വഭാവേന
പ്രയോക്തവ്യാഃ പ്രയോക്തൃഭിഃ.

ലോകാഭിനയത്തെ ആശ്രയിച്ചു് ഇനിയും വളരെ വിഭാഗങ്ങളുണ്ടു്. അവയെല്ലാം നടന്മാർ ലോകസ്വഭാവമനുസരിച്ചു പ്രവത്തിച്ചു കൊള്ളേണ്ടതാകുന്നു.

ഒന്നാം ഭാഗം സമാപ്തം.

---

ശ്രീവിലാസ് പ്രസ്സ്, തിരുവനന്തപുരം.

